ക്രൈസ്തവ

# കാഹളം

നവംബർ 2013

അഭിമുഖം



**സഭ എങ്ങനെയായിത്തീരണം?**

## മാർപാപ്പ മനസ്സ് തുറക്കുന്നു

## ലഹരിയിൽ മുങ്ങുന്ന നാട്





# വിശ്വാസ വർഷം സമാപിക്കുന്നു

# സഭയുടെ രാജകുമാരൻ
# കർദ്ദിനാൾ പദവിയിൽ
# ഒരു വർഷം



ക്രൈസ്തവ കാഹളം
കുടുംബത്തിന്റെ
ആശംസകൾ



# ക്രൈസ്തവ കാഹളം

നവംബർ 2013
വാല്യം. 74 ലക്കം.10


## ഇതളുകളിൽ







**രക്ഷാധികാരി**
മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമീസ്
കാതോലിക്കാബാവ

**സഹരക്ഷാധികാരി**
ബിഷപ്പ് സാമുവൽ മാർ ഐറേനിയോസ്

**പ്രിന്റർ ആന്റ് പബ്ലിഷർ**
വെരി റവ. ഫാ. ജെയിംസ് പാറവിള

**സർക്കുലേഷൻ മാനേജർ**
റവ. ഫാ. തോമസ് മുകളുംപുറത്ത്

**എഡിറ്റർ**
റവ. ഫാ. ഡാനിയേൽ പൂവണ്ണത്തിൽ

**ചീഫ് എഡിറ്റർ**
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943

**പത്രാധിപ സമിതി**
റവ. ഡോ. ജോൺ കൊച്ചുതുണ്ടിൽ
റവ. ഡോ. ഗിവർഗ്ഗീസ് കുററിയിൽ ഒ. ഐ. സി
റവ. ഡോ. വർഗീസ് നടുതല
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
റവ. സി. ഡോ. ആർദ്ര എസ്. ഐ. സി
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി. എം
ഡോ. ജിബി ഗീവർഗീസ്
പ്രൊഫ. ജോജു ജോൺ
ജോമി തോമസ്

**കവർ & ലേഔട്ട്**
ഫിൻഗ്രാഫ്

**പ്രിന്റിംഗ്**
സെന്റ് മേരീസ് പ്രസ്, പട്ടം

**വിലാസം**
ക്രൈസ്തവ കാഹളം
സമന്വയ, പാസ്റ്ററൽ സെന്റർ സെന്റ് മേരീസ് കാമ്പസ്
പട്ടം, തിരുവനന്തപുരം-4




# പതിയിരിക്കുന്ന ചെന്നായ്ക്കൾ

വിശ്വാസവർഷാചരണത്തിനു സമാപനമാകുന്നു. അനന്തമായി നീളുന്ന നമ്മുടെ വിശ്വാസജീവിതത്തിന് പുതിയ ബോദ്ധ്യങ്ങളും ഉൾക്കാഴ്ചകളും നൽകിക്കൊണ്ടാണ് ഈ വർഷം നമ്മെ കടന്നു പോകുന്നത്. ലോകത്ത് വിശ്വാസം പുലരേണ്ടതും ദൈവത്തിൽ വിശ്വസിക്കുന്ന ഒരു ജനനതതി ജീവിക്കേണ്ടതും മനുഷ്യനന്മ ലക്ഷ്യം വയ്ക്കുന്ന ഏതൊരാളുടെയും ആവശ്യമാണ്. എന്നാൽ ഈ നന്മയിൽ വിശ്വാസമില്ലാത്തവരും ഈ നന്മയ്ക്കു പകരം തിന്മ പുലരണമെന്നും ആഗ്രഹിക്കുന്ന ഒരു പ്രബലമായ വിഭാഗം എപ്പോഴും സജീവമാണ്. വിശ്വാസത്തിനും, വിശ്വാസിക്കും, വിശ്വാസം പുലരുവാൻ ദൈവം ഏർപ്പെടുത്തിയിരിക്കുന്ന സംവിധാനങ്ങൾക്കുമെതിരെ ഇക്കൂട്ടർ നിരന്തരം പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. കർത്താവിന്റെ പരിശുദ്ധ കത്തോലിക്കാ സഭക്കെതിരെ ആദിമസഭയുടെ കാലം മുതൽ ഇക്കൂട്ടർ ഒളിഞ്ഞും തെളിഞ്ഞും പ്രവർത്തിക്കുന്നു. കാലോചിതമായ വിവിധ രൂപങ്ങളും ഭാവങ്ങളും സ്വീകരിച്ചുകൊണ്ട് നാരകീയ ശക്തികൾ എല്ലാ കാലഘട്ടത്തിലും ശക്തമായിരുന്നു. ഉന്നതങ്ങളിൽ നിന്നും നിരന്തരം ശക്തി സ്വീകരിച്ചുകൊണ്ടിരുന്ന കർത്താവിന്റെ സഭ ഇതിനെയെല്ലാം അത്ഭുതകരമായി അതിജീവിച്ചുകൊണ്ടിരിക്കുന്നു. നമ്മുടെ കർത്താവിന്റെ ദൈവത്വം നിഷേധിക്കുന്ന കപട സിദ്ധാന്തങ്ങൾ ആദിമനൂറ്റാണ്ടുകൾ മുതൽ സജീവമായിരുന്നു. പ്രാർത്ഥനാനിരതരായിരുന്ന പുണ്യപിതാക്കൻമാരുടെ പ്രബോധനങ്ങൾ വഴി സഭയ്ക്ക് തന്റെ ജനത്തെ നേരായ വഴിയിലൂടെ സത്യവിശ്വാസത്തിൽ വളർത്തുവാൻ കഴിഞ്ഞു. ഇത്തരം നിഷേധാത്മകമായ സിദ്ധാന്തങ്ങൾക്ക് ഇനി നിലനിൽപ്പില്ലെന്ന് മനസ്സിലാക്കി പിശാച് പുതിയ രൂപത്തിൽ നമ്മുടെ കാലഘട്ടത്തിൽ സജീവമായിരിക്കുന്നു. സഭയിൽ നിന്നും മക്കളെ തട്ടിയെടുക്കുവാൻ പിശാച് വിവിധ കൂടാരങ്ങളടിച്ച് നമ്മുടെ മദ്ധ്യേ താമസം ആരംഭിച്ചിരിക്കുന്നു. അതിശയിപ്പിക്കുന്ന, കണ്ണഞ്ചിപ്പിക്കുന്ന, ദൈവികരൂപങ്ങളും ഭാവങ്ങളും ഉള്ള മുഖംമൂടികൾ ധരിച്ച് ചെന്നായ്ക്കൾ പതിയിരിക്കുന്നു. സൗമ്യതയുടെ മുഖംമൂടികളാണ് ഇത്തരം ചെന്നായ്ക്കൾ അണിഞ്ഞിരിക്കുന്നത്. ഇവയെല്ലാം പിശാചിന്റെ നേരിട്ടുള്ള പ്രവർത്തികൾ. ഇനിയും പിശാച് തന്റെ ഏജന്റുമാർ വഴി ലോകത്ത് ക്രിസ്തീയതയും കർത്താവിന്റെ സഭയും നേടിയ നന്മയുടെ മുഖം വികൃതമാക്കുവാൻ സഭയുടെ ഉള്ളിലേക്ക് കയറുന്നു. പണവും സ്വാധീനവും വഴി എല്ലാം തങ്ങളുടെ കാൽക്കീഴിലാക്കി എല്ലാവരേയും വെല്ലുവിളിച്ച് വിശ്വാസത്തിന്റെയും ദൈവാരാധനയുടെയും പേരിൽ തെരുവുയുദ്ധങ്ങൾ നടത്തി പൊതുസമൂഹത്തിൽ കർത്താവിന്റെ സഭയെ കളങ്കപ്പെടുത്തുന്നവരും പൈശാചികതയുടെ ഏജന്റുമാരും സത്യത്തിന്റെ മുഖം വികൃതമാക്കുന്നവരുമാണ്. ലഹരി, പണം, സുഖഭോഗങ്ങൾ, ആഡംബരം തുടങ്ങി എല്ലാം ഇവർ ക്രിസ്തുവിന് മുകളിൽ പ്രതിഷ്ഠിച്ചിരിക്കുന്നു.

ഇവിടെയാണ് നാം വിശ്വാസത്തിൽ കൂടുതൽ ആഴപ്പെടേണ്ടത്. പുതിയ ഉൾക്കാഴ്ചകളും ബോധ്യങ്ങളും നമ്മെ സത്യം തിരിച്ചറിയുവാൻ സഹായിക്കും. പൈശാചികതയുടെ അടിവേരുകൾ അറക്കുവാൻ അത് നമ്മെ ശക്തിപ്പെടുത്തും. നമ്മുടെ സത്യവിശ്വാസ ജീവിതത്തിൽ നിന്നും നമ്മെ വഴിതെറ്റിക്കുന്ന ചെന്നായ്ക്കളെ തിരിച്ചറിയാം.

സ്നേഹത്തോടെ,

ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ
9447661943



## പിതൃമൊഴി

# വിശ്വാസം

## ജീവിക്കുവാൻ ത്യാഗം എടുക്കണമെന്നോ?

സാർവ്വത്രിക സഭയുടെ പരമാദ്ധ്യക്ഷൻ പ്രഖ്യാപിച്ച വിശ്വാസവർഷാചരണം 2013 നവംബർ 24-ന് സമാപിക്കുകയാണ്. വിശ്വാസവർഷാചരണത്തിന് ആഹ്വാനം നൽകിയ പരി. ബനഡിക്ട് പതിനാറാമൻ മാർപ്പാപ്പാ സഭയിലൂടെയുള്ള തന്റെ വിശ്വാസ ജീവിതത്തിൽ ലോകത്തെ മുഴുവൻ അക്ഷരാർത്ഥത്തിൽ ഞെട്ടിച്ചുകളഞ്ഞു; തന്റെ സ്ഥാനത്യാഗത്തിലൂടെ. വിശ്വാസം ത്യാഗം ആവശ്യപ്പെടുന്നുവോ? 2013 മാർച്ച് 19-ന് വി. പത്രോസിന്റെ ബസിലിക്കയിലെ മട്ടുപ്പാവിൽ നിന്ന് ഒരു പ്രഖ്യാപനം ലോകം ശ്രവിച്ചു: Hebemus Papam = നമുക്കൊരു പാപ്പായെ ലഭിച്ചിരിക്കുന്നു. അർജന്റീനയിൽ നിന്നുള്ള കർദ്ദിനാൾ ഹോർഗേ ബർഗോളിയോ! പുതിയ പാപ്പായുടെ പേര് ഒന്നുകൂടി വിസ്മയം വർദ്ധിപ്പിച്ചു; അസ്സീസിയിലെ വി. ഫ്രാൻസിസിനെ ഓർമ്മിച്ചുകൊണ്ട് ഫ്രാൻസിസ് പാപ്പാ! മലങ്കര യാക്കോബായ സുറിയാനി സഭയുടെ അതിശ്രേഷ്ഠ പുത്രൻ ഡോ. ഡി. ബാബു പോളിന്റെ അഭിമതത്തിൽ ഫ്രാൻസിസ് പാപ്പാ = ഫ്രാൻസിസ് വീണ്ടും വന്നു. പരി. ഫ്രാൻസിസ് മാർപ്പാപ്പാ വി. പത്രോസിന്റെ സിംഹാസനത്തിൽ ശുശ്രൂഷ ആരംഭിച്ച അന്നുമുതൽ സഭയ്ക്കും ലോകത്തിനും വീണ്ടും ഞെട്ടൽ! ഫ്രാൻസിസ് വീണ്ടും വന്നോ? പാവപ്പെട്ടവരെ കൂടെ കൂടെ ഓർക്കുന്നു. ലാളിത്യത്തെക്കുറിച്ച് കർശനമായി പഠിപ്പിക്കുന്നു. വിനീതനായി ശുശ്രൂഷ ചെയ്യുന്നു. സ്ഥല, താമസ പരിമിതികളിൽ പാപ്പാ തൃപ്തനാണെന്ന സാക്ഷ്യം ശക്തമാകുന്നു! മാർപ്പാപ്പാ ദൈവത്തിന്റെ ദാസന്മാരുടെ ദാസൻ! കണ്ടു വിശ്വസിക്കുവാൻ ഫ്രാൻസിസ് മാർപ്പാപ്പായുടെ ചില നേർക്കാഴ്ചകൾ! ഇത്രയും ത്യാഗത്തിന്റെ ആവശ്യമുണ്ടോ? യഥാർത്ഥത്തിൽ വിശ്വാസം ത്യാഗം ആവശ്യപ്പെടുന്നുണ്ടോ?

ദൈവത്തിന്റെ രൂപത്തിലായിരുന്നെങ്കിലും അവൻ ദൈവവുമായുള്ള സമാനത നിലനിർത്തേണ്ട ഒരു കാര്യമായി പരിഗണിച്ചില്ല. തന്നെ തന്നെ ശൂന്യനാക്കിക്കൊണ്ട് ദാസന്റെ രൂപം സ്വീകരിച്ച്, മനുഷ്യരുടെ സാദൃശ്യത്തിൽ ആയിത്തീർന്ന്, ആകൃതിയിൽ മനുഷ്യനെപ്പോലെ കാണപ്പെട്ടു. മരണം വരെ - അതേ കുരിശുമരണം വരെ - അനുസരണയുള്ളവനായി തന്നെത്തന്നെ താഴ്ത്തി (ഫിലിപ്പി. 2/6-7). ഞാൻ നിങ്ങളെ അനാഥരായി വിടുകയില്ലെന്ന ദൈവപുത്രന്റെ വാഗ്ദാനത്തിന് ഇത്രയും വിലയോ? സ്വർഗ്ഗസ്ഥനായ എന്റെ പിതാവ് കരുണയുള്ളവനായിരിക്കുന്നതുപോലെ നിങ്ങളും കരുണയുള്ളവരായിരിക്കുവിൻ എന്ന പ്രബോധനത്തിന് ഇത്രയും ത്യാഗം വേണമെന്നോ?

വിശ്വാസവർഷാചരണം സമാപിക്കുന്നു! സമാപന ആചരണങ്ങളിലേക്ക് സഭയുടെ വിവിധ പ്രേഷിത വേദികളും തലങ്ങളും ഒരുങ്ങിക്കഴിഞ്ഞു. വിശ്വാസവർഷാചരണത്തിലൂടെ തിരുസഭ എന്താണ് പ്രധാനമായും നമ്മെ ഓർമ്മപ്പെടുത്തിയത്? ഒരു ദൈവം തന്റെ ജനത്തിന്റെ കൂടെ പാർക്കാൻ ഇറങ്ങിവന്നു . അതെ! വാഗ്ദാനങ്ങളുടെ പൂർത്തീകരണമായ യേശുക്രിസ്തുവിലൂടെ - ഇമ്മാനുവേലിലൂടെ - ദൈവം തന്റെ ജനത്തെ സന്ദർശിച്ചിരിക്കുന്നു. പരി. ഫ്രാൻസിസ് മാർപ്പാപ്പായുടെ ഭാഷ്യത്തിൽ യേശുവിൽ ദൈവം നമ്മോട് സംസാരിക്കുന്നത് അവിടുത്തെ അനേക വചനങ്ങളിൽ ഒരെണ്ണമല്ല; അത് അവിടുത്തെ നിത്യവചനമാണ് (cf.ഹെബ്രാ. 1/12). അവിടുത്തെ സ്നേഹത്തിന് ഇതിനേക്കാൾ വലിയ ഒരു ഉറപ്പ് നൽകാൻ ദൈവത്തിന് കഴിയുകയില്ല. (cf.റോമ. 8/31-39). വിശ്വാസം, യേശുവിൽ വെളിവാക്കപ്പെട്ട ദൈവസ്നേഹത്തിൽ എല്ലാ യാഥാർത്ഥ്യങ്ങളും അവയുടെ ആത്യന്തികമായ ഭാഗധേയവും ദർശിക്കുന്നു (Lumen Fidei 15). ഞാൻ നിങ്ങൾക്ക് ഒരു രക്ഷകനെ നൽകും എന്ന വാഗ്ദാനം പൂർത്തീകരിക്കുന്നതിന് ത്യാഗം ആവശ്യമുണ്ടോ? കുരിശിൽ വലിച്ചു നീട്ടപ്പെട്ട ആ മനുഷ്യരൂപത്തോട് നിങ്ങൾ തന്നെ ചോദിക്കുക. ഇത്ര സ്നേഹിപ്പാൻ എന്ത് വേണം?

പിതാവായ ദൈവത്തെ നമുക്ക് കാണിച്ചുതന്നവൻ എന്നു മാത്രമല്ല ദൈവപിതാവിന്റെ യാഥാർത്ഥ്യം നമ്മിലേക്ക് കൊണ്ടുവന്നവനാണ് യേശുക്രിസ്തു. അതിനാലാണ് അവിടുന്നു പറയുന്നത്: എന്നെ കാണുന്നവൻ പിതാവിനെ കാണുന്നു (യോഹ. 14/9).

വിശ്വാസത്തിന്റെ പ്രകാശധാരയിൽ (Lumen Fidei) നാം അനേകരെ കാണുന്നു; അനേകം ദൃശ്യങ്ങൾ കാണുന്നു എങ്കിലും സുവ്യക്തമായ ഒരു നേർക്കാഴ്ച നാം കാണുന്നു. അതെ! അന്ധകാരത്തിൽ കഴിഞ്ഞിരുന്ന ജനം മഹത്തായ ഒരു പ്രകാശം കണ്ടു. കൂരിരുട്ടിന്റെ ദേശത്തു വസിച്ചിരുന്നവരുടെമേൽ പ്രകാശം ഉദിച്ചു (ഏശയ്യാ 9/2). അന്ധകാരത്തിൽ സ്ഥിതി ചെയ്തിരുന്ന ജനങ്ങൾ വലിയ പ്രകാശം കണ്ടു (മത്താ. 4/16). യേശുക്രിസ്തുവിനെ കണ്ടതിനെക്കുറിച്ചുള്ള സൂചനയാണ്, സാക്ഷ്യവുമാണ്. അപ്പ വീഞ്ഞുകൾ ഒരുക്കി ക്രമപ്പെടുത്തി വി. കുർബ്ബാനയ്ക്ക് കാർമ്മികൻ ഒരുക്ക പ്രാർത്ഥന ചൊല്ലുമ്പോൾ മലങ്കര കുർബ്ബാനക്രമം ഉപയോഗിക്കുന്ന വിശ്വാസ സമൂഹം പ്രാർത്ഥിക്കുന്നത് ശ്രദ്ധേയമാണ്.

വെളിവു നിറഞ്ഞോരീശോ നിൻ വെളിവാൽ കാണുന്നു
വെളിവീയടിയാരഖിലാധാരമതാം-വെളിവും നീ
കാന്ത്യാ ഞങ്ങളെ നീ-താ-ത-ൻ
കതിരേ ശോഭിപ്പി-ക്കെ-ന്നും.

പരി. ഫ്രാൻസിസ് മാർപ്പാപ്പാ വീണ്ടും നമ്മെ ഞെട്ടിക്കുന്നു! പാപ്പാ മലങ്കര കുർബ്ബാനയിലെ വെളിവു നിറ

ഞ്ഞോരീശോ.. ചൊല്ലുന്നു. ശ്രദ്ധിക്കൂ: യേശുവിനെ വെറുതെ ഉറ്റുനോക്കലല്ലാ വിശ്വാസം; മറിച്ച് യേശു സ്വന്തം കണ്ണുകളാൽ കാണുന്നതുപോലെ എല്ലാം വീക്ഷിക്കുന്നതാണ് വിശ്വാസം. യേശു കാര്യങ്ങൾ കാണുന്ന രീതിയിലുള്ള ഒരു പങ്കുചേരലാണത് (Lumen Fidei 18).

ഈ യേശുക്രിസ്തുവിനോട് അനുരൂപപ്പെടലാണ് വിശ്വാസത്തിന്റെ ലക്ഷ്യം. ലക്ഷ്യപ്രാപ്തി യേശുവിനോടൊപ്പവും. അതിൽ വിധേയത്വമുണ്ട്, വിനീത ഭാവമുണ്ട്, ആവോളം സ്നേഹമുണ്ട്, സ്നേഹിക്കുന്നതിന് ആവശ്യമായ ത്യാഗമുണ്ട്, സന്തോഷമുണ്ട്, ആത്മാവിൽ നെടുവീർപ്പെടലുണ്ട്, പരിത്യക്താനുഭവമുണ്ട്, മുറിക്കപ്പെടലുണ്ട്, സൗഖ്യപ്പെടുന്നവരുടെ ആനന്ദാശ്രുക്കളുണ്ട്, കുരിശുണ്ട്, കുരിശിൽ ചോരയുടെ ഗന്ധമുണ്ട്, മരണപ്പിടച്ചിൽ മാത്രമല്ല, മരണവുമുണ്ട്. അമ്മ മടിയിലെ കിടപ്പുണ്ട്. ഉയിർപ്പിന്റെ പ്രഭാതത്തിന്റെ ശോഭയുള്ള കുരിശുണ്ട്. മരണത്തിന്റെ തോൽവിയുണ്ട്. ഉയിർപ്പുണ്ട്. പിതാവിന്റെ ഭവനത്തിന്റെ മഹാസംഗമമുണ്ട്. എനിക്ക് മാത്രമായി ഇരിപ്പിടമുണ്ട്. എന്നെപ്പോലെ എല്ലാവർക്കുമുണ്ട് ഇരിപ്പിടം. അതായത് ലക്ഷ്യപ്രാപ്തി യേശുക്രിസ്തുവിനോടൊപ്പം! ഇത്രയും കാര്യങ്ങളിൽ നമ്മോടൊപ്പം നിൽക്കുന്ന ഒരുവനെ നമുക്ക് വേണ്ടെന്നോ?

വളരെ വികാരാവേശത്തോടെ പരി. ഫ്രാൻസിസ് മാർപ്പാപ്പാ നമ്മോട് ചോദിക്കുന്നു. നമ്മുടെ ജീവിതത്തിലെ വിവിധ മണ്ഢലങ്ങളിൽ നമ്മെക്കാൾ കൂടുതൽ അറിവുള്ളവരെ നാം വിശ്വാസമർപ്പിക്കണം. നമ്മുടെ ഭവനം പണിയുന്ന വാസ്തുശിൽപിയിൽ നമുക്ക് വിശ്വാസമുണ്ട്. സൗഖ്യത്തിനുവേണ്ട മരുന്നു നൽകുന്ന ഫാർമസിസ്റ്റ്, കോടതിയിൽ നമുക്കുവേണ്ടി വാദിക്കുന്ന അഭിഭാഷകൻ, ഇവരെയൊക്കെ നാം വിശ്വസിക്കുന്നു. ദൈവത്തെ സംബന്ധിച്ചും വിശ്വസ്തനും അറിവുള്ളവനുമായ ഒരാളിന്റെ ആവശ്യം നമുക്കുണ്ട്. ദൈവത്തെ നമുക്ക് വെളിപ്പെടുത്തിത്തരുന്നത് ദൈവപുത്രനായ യേശുവാണ് (യോഹ. 1/18). ക്രിസ്തുവിന്റെ ജീവിതം പിതാവിനെ അറിയുകയും പിതാവുമായി പരിപൂർണ്ണവും നിരന്തരവുമായ ബന്ധത്തിൽ വർത്തിക്കുകയും ചെയ്യുന്ന അവിടുത്തെ രീതി ഇവയെല്ലാം മനുഷ്യന്റെ അനുഭവജ്ഞാനത്തിന് നൂതനവും ആകർഷണീയവുമായ രീതികൾ വെട്ടിത്തുറക്കുന്നു (Lumen Fidei 18).

പ്രലോഭനങ്ങൾ ഏറെയുണ്ടെങ്കിലും മരണസംസ്കാരത്തിന്റെ വെല്ലുവിളികൾ തളർത്തിയേക്കുമോ എന്ന് ഭയമുണ്ടെങ്കിലും ക്രിസ്ത്യാനിയെ സംബന്ധിച്ചിടത്തോളം അവന്റെ/അവളുടെ വിശ്വാസ ജീവിതത്തിൽ എന്നും പ്രഘോഷിക്കാവുന്ന/ പ്രഘോഷിക്കേണ്ട സത്യം ഇതുതന്നെ.

ജീവന്റെ ഉറവിടം ക്രിസ്തുവത്രേ
നാവിനാലവനെ നാം ഘോഷിക്കാം
അവനത്രേ എൻ പാപഹരൻ, തൻ
ജീവനാലെന്നെയും വീണ്ടെടുത്തു

ഇത് ഉരുവിടണമെങ്കിൽ ചങ്കു പിടയണം, ത്യാഗം ഏറെ വേണം. എങ്കിലും അതാണു വഴി.

വിശ്വാസത്തിന്റെ നേർക്കാഴ്ചയിലേക്കു നമുക്കു വരാം. കണ്ടതു മറന്നു പോകാതെയിരിക്കാം. കാണുന്നതു സാക്ഷ്യപ്പെടുത്താം. നിങ്ങളുടെ വിശ്വാസയാത്രയിൽ ദൈവം കൂടെയിരിക്കട്ടെ!

നിങ്ങളുടെ പിതാവ്,

+Baselios Cleemis

**✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

## നാടാർ സംവരണം കമ്മീഷനെ നിയമിച്ചു ഗവൺമെന്റിന് അഭിനന്ദനങ്ങൾ

നാടാർ സമുദായത്തിന്റെ പിന്നാക്കാവസ്ഥ പഠിച്ചു റിപ്പോർട്ടോടു സമർപ്പിക്കാൻ നിയോഗിച്ച ജസ്റ്റിസ് ഹരിഹരൻ നായർ കമ്മീഷനു സർക്കാർ പഠനവിഷയങ്ങൾ നിശ്ചയിച്ചു. ആറു മാസത്തിനുള്ളിൽ റിപ്പോർട്ടു സമർപ്പിക്കാനും മന്ത്രിസഭ നിർദ്ദേശം നൽകി. നാടാർ സമുദായത്തിലെ മുഴുവൻ ആളുകൾക്കും കേന്ദ്രനയത്തിന്റെ അടിസ്ഥാനത്തിലുള്ള ആനുകൂല്യങ്ങൾ ലഭ്യമാക്കാൻ റിപ്പോർട്ട് പര്യാപ്തമാകണമെന്നും നിർദ്ദേശിച്ചിട്ടുണ്ട്.

നാടാർ സമുദായാംഗങ്ങളുടെ സാമൂഹിക-സാമ്പത്തിക-വിദ്യാഭ്യാസ പിന്നാക്കാവസ്ഥ പരിഹരിക്കാനുതകുന്ന നിർദ്ദേശങ്ങൾ സമർപ്പിക്കുക, വിദ്യാഭ്യാസപരമായ പിന്നാക്കാവസ്ഥ പരിഹരിക്കുന്നതിനുള്ള ശുപാർശകൾ സമർപ്പിക്കുക, സ്കൂൾ-സർക്കാർ രേഖകളിൽ ജാതി-മത കോളങ്ങളിൽ സമുദായത്തിന്റെ പേര് ചേർക്കാനുള്ള നടപടിക്രമങ്ങൾ നിർദ്ദേശിക്കുക, ഭരണതലത്തിലും ഉന്നത ഉദ്യോഗസ്ഥതലത്തിലും നാടാർ പ്രാതിനിധ്യം പരിശോധിച്ചു കുറവ് പരിഹരിക്കാൻ നിർദ്ദേശങ്ങൾ സമർപ്പിക്കുക എന്നിവയാണ് കമ്മീഷന്റെ പരിഗണനാ വിഷയങ്ങളെന്നു മുഖ്യമന്ത്രി പറഞ്ഞു.

ഏറെ നാളുകളായി സാങ്കേതിമായ കാരണങ്ങളാൽ സംവരണം നഷ്ടപ്പെട്ടിരുന്ന ഒരു വലിയജനവിഭാഗത്തിന്റെ ആവശ്യങ്ങളോട് അനുകൂലമായ നിലപാടെടുത്ത് ചരിത്രപരമായ ദൗത്യം നിർവ്വഹിച്ച ഉമ്മൻചാണ്ടി ഗവൺമെന്റിനോടും ഇതിന് മുൻകൈയെടുത്ത എം.എൽ.ഏ മാരോടും മറ്റു ജനപ്രതിനിധികളോടും മലങ്കര കത്തോലിക്കാസഭയ്ക്കുള്ള നന്ദിയും അഭിന്ദനവും അറിയിക്കുന്നു.





**അഭിമുഖം**

# സഭ
## എങ്ങനെയായിത്തീരണം?
### ഫ്രാൻസിസ് മാർപാപ്പ പറയുന്നു

**ഫ്രാൻസിസ് മാർപാപ്പയുമായി ഇറ്റാലിയൻ പ്രസിദ്ധീകരണമായ ലാ റിപ്പബ്ലിക്കായുടെ സ്ഥാപകൻ യൂജിനോ സ്കാൾഫാരി നടത്തിയ സംവാദത്തിന്റെ പൂർണരൂപം.**

**രണ്ടാം വത്തിക്കാൻ സൂനഹദോസ് മുതൽ ആധുനിക സംസ്കാരം വരെ എല്ലാം സ്പർശിക്കുന്ന സംവാദം. താങ്കളെ പരിവർത്തനം ചെയ്യാനോ? മതപരിവർത്തനം എന്നത് തികഞ്ഞ അസംബന്ധം ആണ്. നിങ്ങൾ ജനങ്ങളിലേക്കെത്തുകയും അവരെ ശ്രവിക്കുകയും ആണ് വേണ്ടതെന്ന ആശയവുമായി പരിശുദ്ധ പിതാവ് "ലാ റിപ്പബ്ലിക്ക" യ്ക്കെഴുതിയ കത്തിന്റെ തുടർച്ചയായിട്ടായിരുന്നു വത്തിക്കാനിൽ ഈ അഭിമുഖം നടത്തിയത്. (കത്തോലിക്കാ വിശ്വാസത്തിൽ നിന്ന് അകന്ന് നിരീശ്വരവാദിയായ ആളാണ് യൂജിനോ സ്കാൾഫരി).**

ഭാഷാന്തരം
ബോബി ഏബ്രഹാം

പരിശുദ്ധ പിതാവ് പറഞ്ഞു തുടങ്ങി: വർത്തമാനകാലത്ത് ലോകം അഭിമുഖീകരിക്കുന്ന ഏറ്റവും പ്രധാന പ്രശ്നങ്ങൾ യുവജനങ്ങളുടെ തൊഴിലില്ലായ്മയും വയോധികർ അനുഭവിക്കുന്ന ഏകാന്തതയുമാണ്. വയോധികർക്കു വേണ്ടത് പരിചരണവും, യുവത്വത്തിനു വേണ്ടത് തൊഴിലും പ്രതീക്ഷയുമാണ്. നിർഭാഗ്യവശാൽ അവർക്ക് അതു രണ്ടുമില്ല. അവർ അതിനുവേണ്ടി ശ്രമിക്കുന്നതുപോലുമില്ലെന്നതാണ് പ്രധാന പ്രശ്നം. വർത്തമാനകാലം അവരെ ഞെരിച്ചുടച്ചു കഴിഞ്ഞിരിക്കുന്നു. ഇങ്ങനെ നിങ്ങൾക്കു തുടരാൻ കഴിയുമോ... പഴയകാലത്തെപ്പറ്റി ഓർക്കാനില്ലാതെ, മുന്നോട്ടു പോകാനുള്ള പ്രതീക്ഷയില്ലാതെ നിങ്ങൾക്ക് ഒരു ഭാവി, കുടുംബം പടുത്തുയർത്താനാവുമോ.. ഇതാണ് സഭ ഇന്ന് അഭിമുഖീകരിക്കുന്ന അടിയന്തര പ്രശ്നം.

**പരിശുദ്ധ പിതാവേ, ഇത് പ്രധാനമായും സർക്കാരും രാഷ്ട്രീയ കക്ഷികളും തൊഴിലാളി സംഘടനകളും കൈകാര്യം ചെയ്യേണ്ട രാഷ്ട്രീയ സാമ്പത്തിക പ്രശ്നമല്ലേ?**

അതേ. താങ്കൾ പറഞ്ഞത് ശരിയാണ്. പക്ഷേ ഇത് സഭയുടെയും വിഷയമാണ്. ഇപ്പോഴത്തെ സാഹചര്യം ശരീരത്തെ മാത്രമല്ല, ആത്മാവിനെയും ബാധിക്കുന്നു എന്നതിനാൽ ഇത് തീർച്ചയായും സഭയുടെയും വിഷയമാണ്. ശരീരത്തെയും ആത്മാവിനെയും നോക്കാനുള്ള ബാധ്യത സഭയ്ക്കുണ്ട്.

**ഇത് സഭയുടെ ബാധ്യതയാണെന്നു പറയുമ്പോൾ ഇത്രയും കാലം സഭ ഇത് തിരിച്ചറിഞ്ഞില്ലെന്നും അങ്ങ് സഭയെ ആ രീതിയിൽ നയിക്കാൻ പോകുന്നുവെന്നും അർഥമാക്കാമോ?**

വലിയൊരളവോളം സഭയ്ക്ക് ഈ സാഹചര്യത്തെപ്പറ്റി ബോധ്യമുണ്ട്. എന്നാൽ ആവശ്യമായ അളവിലില്ല. അത് കുറച്ചുകൂടി വർധിപ്പിക്കണമെന്ന് ഞാൻ ആഗ്രഹിക്കുന്നു. ഇത് മാത്രമല്ല സഭ അഭിമുഖീകരിക്കുന്ന പ്രശ്നം. പക്ഷേ ഇതാണ് ഏറ്റവും അടിയന്തര പരിഗണന അർഹിക്കുന്നതും ഏറ്റവും നാടകീയമായതും.




ഫ്രാൻസിസ് പാപ്പയുമായുള്ള ഈ അഭിമുഖം നടന്നത് അദ്ദേഹത്തിന്റെ വസതിയായ സാന്ത മാർത്തയിൽ ഒരു ചൊവ്വാഴ്ച വൈകുന്നേരമായിരുന്നു. ചുവരിലെ ചിത്രം മാത്രം അലങ്കാരമായുള്ള ആ മുറിയിൽ ഒരു മേശയുടെയും അഞ്ചോ ആറോ കസേരകളുടെയും ആഡംബരം മാത്രമേ ഉണ്ടായിരുന്നുള്ളു. എന്റെ ജീവിതത്തിൽ എനിക്ക് മറക്കാൻ കഴിയാത്ത ഒരു ഫോൺവിളിയുടെ ബാക്കിപത്രമായിരുന്നു ആ അഭിമുഖം.

ഒരു ദിവസം ഉച്ചകഴിഞ്ഞ് രണ്ടരയായതേ ഉണ്ടായിരുന്നുള്ളു. എന്റെ ഫോൺ ബെല്ലടിച്ചു. മറുവശത്ത് എന്റെ സെക്രട്ടറിയുടെ വിറയാർന്ന ശബ്ദം. പരിശുദ്ധ പിതാവ് ലൈനിലുണ്ട്. ഞാൻ കണക്റ്റ് ചെയ്യാം. ഹലോ, ഇത് ഫ്രാൻസിസ് പാപ്പയാണ് എന്ന ശബ്ദം എന്റെ കാതിൽ വന്നുവീണപ്പോൾ ഞാൻ സ്തംഭനാവസ്ഥയിലായിരുന്നു എന്നു പറയാം. തിരിച്ച് ഹലോ പറഞ്ഞ ശേഷം ഞാൻ പറഞ്ഞ വാക്കുകൾ ഇതായിരുന്നു .. ഞാൻ ഞെട്ടിപ്പോയി. അങ്ങ് എന്നെ വിളിക്കുമെന്ന് ഞാൻ കരുതിയിരുന്നില്ല. ഇത്ര അത്ഭുതപ്പെടാനെന്തിരിക്കുന്നു? എന്നോട് ഒറ്റയ്ക്ക് സംസാരിക്കാൻ ആഗ്രഹം പ്രകടിപ്പിച്ച് താങ്കൾ എനിക്ക് ഒരു കത്തയച്ചു. എനിക്കും അതേ ആഗ്രഹമാണുള്ളത്. അതിനാൽ സമയം നിശ്ചയിക്കാനാണ് ഞാൻ ഇപ്പോൾ വിളിക്കുന്നത്. തിങ്കളും ബുധനും എനിക്ക് തിരക്കുള്ള ദിവസങ്ങളാണ്. ചൊവ്വാഴ്ച താങ്കൾക്ക് സൗകര്യമാകുമോ?

ഞാൻ എന്റെ സമ്മതം അറിയിച്ചു.

അൽപം ബുദ്ധിമുട്ടുള്ള സമയമാണ്. ഉച്ചയ്ക്ക് മൂന്നു മണി. അത് ശരിയാകുമോ? ഇല്ലെങ്കിൽ വേറൊരു ദിവസമാകാം.

പരിശുദ്ധ പിതാവേ .. നല്ല സമയം തന്നെ എന്നായിരുന്നു എന്റെ മറുപടി.

എങ്കിൽ 24 ചൊവ്വാഴ്ച മൂന്നുമണിക്ക് സാന്ത മാർത്തയിൽ കൂടിക്കാഴ്ച. താങ്കൾ എത്തിച്ചേരുക എന്നു പരിശുദ്ധപിതാവിന്റെ മറുപടി.

ഈ ഫോൺ വിളി എങ്ങനെയാണ് അവസാനിപ്പിക്കേണ്ടത് എന്ന് എനിക്ക് ഒരു രൂപവുമില്ലായിരുന്നു. ഫോണിലൂടെ ഞാൻ അങ്ങയെ ഒന്നാശ്ലേഷം ചെയ്തോട്ടെ എന്ന എന്റെ ചോദ്യത്തിന് തീർച്ചയായും. എന്റെ വകയായി ഒരു ആശ്ലേഷം അങ്ങോട്ടും. അത് നമുക്ക് നേരിൽകാണുമ്പോഴാവാം. ഗുഡ് ബൈ എന്ന് പറഞ്ഞ് പരിശുദ്ധ പിതാവ് ആ ഫോൺ സംഭാഷണം അവസാനിപ്പിച്ചു.

ഇതാ ഇപ്പോൾ ഞാൻ ഇവിടെ എത്തിയിരിക്കുന്നു. പരിശുദ്ധ പിതാവ് കടന്നുവരികയും ഹസ്തദാനം നൽകുകയും ചെയ്തു. എന്നിട്ട് പുഞ്ചിരിയോടെ പറഞ്ഞു. താങ്കളെ നേരിട്ടറിയാവുന്ന എന്റെ സഹപ്രവർത്തകർ പറഞ്ഞത് എന്നെ താങ്കൾ താങ്കളുടെ ആശയങ്ങളിലേക്ക് മാറ്റാൻ ശ്രമിക്കുമെന്നാണ്.

**അതൊരു തമാശയാണ്. എന്റെ സുഹൃത്തുക്കൾ പറയുന്നത് അങ്ങ് എന്നെ മാനസാന്തരപ്പെടുത്താൻ ശ്രമിക്കുമെന്നാണ്**

അദ്ദേഹം പുഞ്ചിരിച്ചു. പിന്നെ മറുപടി നൽകി. മതപരിവർത്തനം എന്നത് മതാചാരാന്വിതമായ അസംബന്ധമാണ്. നമ്മൾ പരസ്പരം മനസ്സിലാക്കണം, പരസ്പരം കേൾക്കണം, നമുക്കു ചുറ്റുമുള്ള ലോകത്തെപ്പറ്റിയുള്ള അറിവ് വർധിപ്പിക്കണം. ഒരു കൂടിച്ചേരൽ കഴിഞ്ഞ് മറ്റൊന്നു കൂടി സംഘടിപ്പിക്കാനാണ് എന്റെ ശ്രമം. കാരണമെന്താണെന്നു വച്ചാൽ അത്തരം കൂടിച്ചേരലുകളിലൂടെ പുതിയ ആശയങ്ങൾ ജനിക്കുന്നു, പുതിയ ആവശ്യങ്ങൾ എന്തെന്ന് ഞാൻ കണ്ടെത്തുന്നു. ജനങ്ങളെ അറിയുക, ശ്രദ്ധിക്കുക, പുത്തൻ ആശയങ്ങളുടെ ആ വലയം വിസ്തൃതമാക്കുക അതാണ് പ്രധാനം. കൂടിച്ചേരുകയും അകന്നുപോവുകയും ചെയ്യുന്ന പാതകളുടെ ഒരു സംഘാതമാണ് ലോകം. എന്നാൽ നന്മയിലേക്കു നയിക്കുന്നതാണ് ആ പാതകൾ എന്നതാണ് ഏറ്റവും പ്രധാനം.

**പിശുദ്ധ പിതാവേ നന്മ എന്നതിനെപ്പറ്റി ഒരുമയുള്ള ഒരു കാഴ്ചപ്പാടുണ്ടോ? നന്മ എന്താണ് എന്ന് ആരാണ് നിശ്ചയിക്കുന്നത്?**

നന്മതിന്മകളെപ്പറ്റി നമുക്കോരോരുത്തർക്കും ധാരണയുണ്ട്. അവർ നല്ലത് എന്നു കരുതുന്നിടത്തേക്കു ധൈര്യപൂർവം പോകാൻ ജനത്തെ ധൈര്യപ്പെടുത്തുകയാണ് നമ്മൾ ചെയ്യേണ്ടത്.



**പരിശുദ്ധ പിതാവ് എനിക്കെഴുതിയ കത്തിൽ അതു പറഞ്ഞിരുന്നുവല്ലോ. മനസ്സാക്ഷി സ്വതന്ത്രമാണ്. അവനവന്റെ മനസ്സാക്ഷിക്കനുസൃതമായി നീങ്ങുകയാണ് ഓരോരുത്തരും ചെയ്യേണ്ടതെന്നും അങ്ങ് പറഞ്ഞു. ഒരു മാർപാപ്പ എടുത്തിട്ടുള്ളതിൽ വച്ച് ഏറ്റവും ശക്തമായ നിലപാടാണതെന്ന് ഞാൻ കരുതുന്നു.**

അതു ഞാൻ ആവർത്തിക്കുന്നു. നന്മതിന്മകളെപ്പറ്റി ഓരോരുത്തർക്കും ധാരണയുണ്ട്. ആ ധാരണയ്ക്കനുസരിച്ച് നന്മയെ പിന്തുടരാനും തിന്മയെ എതിർക്കാനുമാണ് എല്ലാവരും ശ്രമിക്കേണ്ടത്. നല്ലൊരു ലോകം സൃഷ്ടിക്കാൻ അതു മാത്രം മതി.

**സഭ അതു ചെയ്യുന്നുണ്ടോ?**

ഉണ്ട്. അതാണ് സഭയുടെ ദൗത്യം. ജനങ്ങളുടെ ആത്മീയവും ഭൗതികവുമായ ആവശ്യങ്ങൾ തിരിച്ചറിയുകയും നമുക്കാവും വിധം അതു നിറവേറ്റുകയും ആണ് സഭയുടെ ദൗത്യം. അഗപ്പെ എന്നാൽ എന്താണെന്ന് താങ്കൾക്കറിയാമോ?

**ഉവ്വ്, എനിക്കറിയാം.**

നമ്മുടെ ദൈവമായ കർത്താവ് പ്രസംഗിച്ചതുപോലെ മറ്റുള്ളവരോടുള്ള സ്നേഹമാണത്. അത് മതപരിവർത്തനമല്ല മറിച്ച് സ്നേഹമാണ്. അയൽക്കാരനോടുള്ള സ്നേഹം

**നിന്നെപ്പോലെ നിന്റെ അയൽക്കാരനെയും സ്നേഹിക്കുക**

അതുതന്നെ

**അഗപ്പേ, മറ്റുള്ളവരോടുള്ള സ്നേഹം, അതുമാത്രമാണ് ദൈവത്തെ സ്നേഹിക്കാനുള്ള വഴി എന്ന് യേശു പഠിപ്പിച്ചു. ഞാൻ പറയുന്നത് തെറ്റാണെങ്കിൽ തിരുത്തുക**

താങ്കൾ പറഞ്ഞത് തെറ്റല്ല. ദൈവപുത്രൻ മനുഷ്യഹൃദയങ്ങളിൽ അവതാരം പൂണ്ടത് സാഹോദര്യം ഊട്ടിഉറപ്പിക്കാനാണ്. എല്ലാവരും സഹോദരങ്ങളും ദൈവപുത്രരുമാണ്. അബ്ബാ എന്ന് അവിടുന്ന് പിതാവിനെ വിളിച്ചു. ഞാൻ നിങ്ങൾക്ക് വഴി കാട്ടാമെന്നു പറഞ്ഞു. എന്നെ പിന്തുടരുക, നിങ്ങൾ ദൈവത്തെ കണ്ടെത്തും, അവിടുത്തെ കുഞ്ഞുങ്ങളായി മാറും, അവിടുന്ന് നിങ്ങളിൽ ആനന്ദം കണ്ടെത്തും എന്ന് യേശു നമ്മെ പഠിപ്പിച്ചു. അഗപ്പെ, അന്യരോട് നമുക്ക് ഓരോരുത്തർക്കുമുള്ള സ്നേഹം, സമീപസ്ഥരോടും ദൂരസ്ഥരോടും ഒന്നുപോലെ.. അതാണ് രക്ഷയ്ക്കും സ്വർഗീയാനന്ദത്തിനും ആയി യേശു നമുക്കു പകർന്നു നൽകിയ പാഠം.

**നിന്നെപ്പോലെ നിന്റെ അയൽക്കാരനെയും സ്നേഹിക്കുക എന്നാണ് യേശു പഠിപ്പിച്ചത്. അതായത് അവനവനോടുള്ള സ്നേഹം( നാർസിസം) എന്നത് അയൽസ്നേഹം പോലെ തന്നെ പോസിറ്റീവ് ആയ, ധാർമിക പിൻബലമുള്ള ഒന്നാണെന്ന് ചിലർ വാദിക്കുന്നു.**

നാർസിസം (ആത്മാനുരാഗം) എന്ന വാക്ക് തന്നെ എനിക്കിഷ്ടമല്ല. അവനവനോടുള്ള അമിതമായ സ്നേഹത്തെയാണ് അത് സൂചിപ്പിക്കുന്നത്. അത് നല്ലതല്ല. അവനവന്റെ ആത്മാവിനു മാത്രമല്ല, മററുള്ളവരോടുള്ള ബന്ധത്തിൽ, താമസിക്കുന്ന സമൂഹത്തിൽ ഒക്കെത്തന്നെ അതു വിള്ളൽ വീഴ്ത്തുന്നു. യഥാർഥ പ്രശ്നം എന്താണെന്നുവച്ചാൽ ഇത് കൂടുതലായി ബാധിക്കുന്നത് (യഥാർഥത്തിൽ ഇത് ഒരു മനോവൈകല്യമാണ്.) കൂടുതൽ അധികാരമുള്ള ആളുകളെയാണ്. മിക്കവാറും മേലാളന്മാർ നാർസിസിസ്റ്റുകളായിരിക്കും.

**പല സഭാ നേതാക്കളും അങ്ങനെയായിരുന്നു.**

ഇതേപ്പറ്റി എന്റെ ചിന്ത ഇതാണ്. സഭാ തലവന്മാർ മിക്കപ്പോഴും നാർസിസിസ്റ്റുകളാണ്. അനുചര വൃന്ദത്തിന്റെ മുഖസ്തുതി കേട്ട് പുളകം കൊണ്ടവർ. ഈ അനുചര വൃന്ദം പോപ്പിന്റെ പീഠത്തെ (പേപ്പസി) ബാധിച്ച കുഷ്ഠമാണ്

**പേപ്പസിയെ ബാധിച്ച കുഷ്ഠം, അതാണ് ശരിയായ വാക്കുകൾ. എന്നാൽ എന്താണ് ഈ അനുചരവൃന്ദം? കൂരിയയെ പരോക്ഷമായി സൂചിപ്പിക്കുകയാണോ?**

അല്ല. പലപ്പോഴും കൂരിയയിൽ മുഖസ്തുതിക്കാർ ഉണ്ടായിരുന്നു. എന്നാൽ കൂരിയ മൊത്തത്തിലെടുത്താൽ അങ്ങനെല്ല.

പട്ടാളക്കാരുടെ ഇരിപ്പിടം തീരുമാനിക്കുന്ന ഉദ്യോഗസ്ഥന്റെ ഓഫിസിന്റെ സ്ഥാനമാണതിനുള്ളത്. പരിശുദ്ധ സിംഹാസനത്തിനാവശ്യമായ ശുശ്രൂഷാകാര്യങ്ങൾ നിയന്ത്രിക്കുന്ന ഓഫിസാണത്. എന്നാൽ അതിനൊരു പോരായ്മയുണ്ട്. വത്തിക്കാൻ കേന്ദ്രീകൃതമാണത്. അത് വത്തിക്കാന്റെ താൽപര്യങ്ങൾ മാത്രം നോക്കുകയും സംരക്ഷിക്കുകയും ചെയ്യുന്ന സംവിധാനമാണ്. വത്തിക്കാന്റെ താല്പര്യം എന്നു പറയുമ്പോൾ പ്രധാനമായും ലൗകികമാണു താനും. വത്തിക്കാൻ കേന്ദ്രീകൃത വീക്ഷണം നമുക്കു ചുറ്റുമുള്ള ലോകത്തെ അവഗണിക്കുന്നു. ഇത് മാറ്റാൻ എനിക്കു ചെയ്യാവുന്നതൊക്കെ ചെയ്യും. ദൈവത്തിന്റെ മക്കൾ എന്ന സ്ഥാനത്തേക്ക് മടങ്ങാൻ സഭയ്ക്കാവണം. അങ്ങനെയായിരിക്കണം. പുരോഹിതർ, ബിഷപ്പുമാർ തുടങ്ങിയവർ ദൈവജനതയുടെ സേവനം ചെയ്യുന്നവരാവണം. ഇതാണ് സഭ. പരിശുദ്ധ സിംഹാസനവുമായി ഇവിടെ ഭിന്നതയില്ല പരിശുദ്ധ സിംഹാസനത്തിന് അതിന്റേതായ പ്രവർത്തനങ്ങളുണ്ട്. പക്ഷേ അത് സഭാസേവനത്തിനായാണ്.സഭയാൽ പരിശീലിപ്പിക്കപ്പെട്ടിട്ടില്ലായിരുന്നുവെങ്കിൽ എനിക്ക് ദൈവത്തിലും ദൈവപുത്രനിലും ഇത്ര വിശ്വാസമുണ്ടാകുമായിരുന്നില്ല. അർജന്റീനയിൽ ഞാൻ ഉൾപ്പെട്ടിരുന്ന സമൂഹത്തിലല്ലായിരുന്നുവെങ്കിൽ ഞാൻ എന്നെയും എന്റെ വിശ്വാസത്തെയും തിരിച്ചറിയില്ലായിരുന്നു.

**ദൈവവിളിയെപ്പറ്റി വളരെ ചെറുപ്പത്തിലേതന്നെ അങ്ങ് തിരിച്ചറിഞ്ഞിരുന്നു?**

ഇല്ല. അത്ര ചെറുപ്പത്തിലേ അല്ല. ജോലി ചെയ്ത് എന്തെങ്കിലും സമ്പാദിക്കുന്ന ഒരാളാകണ മെന്നാണ് എന്റെ കുടുംബം ആഗ്രഹിച്ചിരുന്നത്. ഞാൻ പഠനത്തിനായി യൂണിവേഴ്സിറ്റിയിലേക്ക് പോയി. എനിക്ക് ഏറെ ബഹുമാനവും സൗഹൃദവും ഉള്ള ഒരാളെ അധ്യാപകിയായി കിട്ടി. അവർ തീക്ഷ്ണതയുള്ള ഒരു കമ്മ്യൂണിസ്റ്റുമായിരുന്നു. അവർ മിക്കപ്പോഴും കമ്മ്യൂണിസ്റ്റ് ആശയഗതികളുള്ള പുസ്തകങ്ങൾ വായിച്ചു കേൾപ്പിക്കുകയും അവ വായിക്കാനായി തരികയും

ചെയ്തു. വളരെ ഭൗതികമായ സങ്കൽപങ്ങളെപ്പറ്റി അങ്ങനെ എനിക്ക് അറിവുണ്ടായി. വധശിക്ഷയ്ക്കു വിധിക്കപ്പെട്ട റോസൻബർഗിന് അനുകൂലമായി അമേരിക്കൻ കമ്മ്യൂണിസ്റ്റുകൾ പുറപ്പെടുവിച്ച പ്രസ്താവന അവർ എനിക്കു വായിക്കാൻ തന്ന കാര്യം ഞാൻ ഓർക്കുന്നു. അക്കാലത്ത് അർജന്റീന ഭരിച്ചിരുന്ന ഏകാധിപതി അവരെ പിന്നീട് അറസ്റ്റ് ചെയ്യുകയും കൊടിയ പീഢനങ്ങൾക്ക് ഇരയാക്കുകയും വധിക്കുകയും ചെയ്തു.

**അങ്ങ് കമ്മ്യൂണിസത്താൽ സ്വാധീനിക്കിപ്പെട്ടിട്ടുണ്ടോ?**

അവർ പഠിപ്പിച്ച ഭൗതികാത്മതയ്ക്ക് എന്റെ മേൽ സ്വാധീനമൊന്നും ചെലുത്താൻ കഴിഞ്ഞില്ല. പക്ഷേ സത്യസന്ധതയുള്ള, ധൈര്യശാലിയായ ഒരു വ്യക്തിയിൽ നിന്ന് അത് പഠിക്കാൻ കഴിഞ്ഞത് ഏറെ സഹായകരമായി. കുറേ കാര്യങ്ങൾ മനസ്സിലാക്കാനായി. പിന്നീട് സഭയുടെ സാമൂഹിക സിദ്ധാന്തങ്ങളിൽ ഞാൻ കണ്ടെത്തിയ സാമൂഹിക വിഷയങ്ങളെപ്പറ്റി ഒരു അവബോധം അതിലൂടെയുണ്ടായി.

**ജോൺ പോൾ രണ്ടാമൻ വിലക്കിയ വിമോചന ദൈവശാസ്ത്രത്തിന് ലാറ്റിൻ അമേരിക്കയിൽ വലിയ സ്വാധീനമുണ്ടായിരുന്നു?**

ശരിയാണ്. അതിലെ അംഗങ്ങളിൽ വലിയൊരു ഭാഗം അർജന്റീനക്കാരായിരുന്നു.

**മാർപാപ്പ അതിനെതിരെ നിന്നത് ശരിയായിരുന്നുവെന്ന് അങ്ങേയ്ക്ക് തോന്നുന്നുണ്ടോ?**

തീർച്ചയായും അവരുടെ ദൈവശാസ്ത്രത്തിൽ ഒരു രാഷ്ട്രീയ മാനവുമുണ്ടായിരുന്നു. പക്ഷേ അവരിൽ വലിയൊരു ഭാഗവും വിശ്വാസികളും മനുഷ്യത്വത്തെപ്പറ്റി ഉദാത്ത സങ്കൽപങ്ങളുള്ളവരും ആയിരുന്നു.

**പരിശുദ്ധ പിതാവേ, ഞാൻ എന്നെപ്പറ്റി ചിലത് പറയട്ടെ? കടുത്ത കത്തോലിക്ക വിശ്വാസിയായിരുന്നു എന്റെ അമ്മ. റോമിലെ എല്ലാ ഇടവകകളിൽ നിന്നുമുള്ളവർ പങ്കെടുത്ത ദൈവപാഠ മൽസരത്തിൽ ഞാൻ ഒന്നാം സ്ഥാനം നേടിയത് 12-ാം വയസിലാണ്. എല്ലാ മാസാദ്യ വെള്ളിയാഴ്ചകളിലും ഞാൻ വിശുദ്ധ കുർബാന സ്വീകരിച്ചിരുന്നു. ഞാൻ ഒരു സത്യവിശ്വാസിയും കത്തോലിക്കനുമായിരുന്നു. എന്നാൽ ഹൈസ്കൂൾ ക്ളാസിലെത്തിയതോടെ ഇതിനെല്ലാം മാറ്റമായി. തത്വശാസ്ത്രപരമായ മറ്റ് ഗ്രന്ഥങ്ങൾക്കൊപ്പം ദെക്കാർത്തിന്റെ (ഫ്രഞ്ച് തത്വചിന്തകൻ) (ക്രമപ്പെടുത്തലിനെപ്പറ്റിയുള്ള സംവാദം) പഠിക്കാനിടയായി. ഞാൻ ചിന്തിക്കുന്നു അതുകൊണ്ട് ഞാൻ അതായി എന്ന പ്രയോഗം എന്നിൽ പതിഞ്ഞു. ഇവിടെ വ്യക്തി മനുഷ്യ അസ്തിത്വത്തിന്റെ അടിസ്ഥാനമായി മാറുന്നു.**

ദെക്കാർത്ത് ഒരിക്കലും സർവാതിശയിയായ ദൈവത്തിലുള്ള വിശ്വാസത്തെ നിഷേധിച്ചിട്ടില്ല

**അത് ശരിയാണ്. പക്ഷേ വ്യത്യസ്തമായ വീക്ഷണത്തെപ്പറ്റിയുള്ള ആധാരശില അദ്ദേഹം സ്ഥാപിച്ചു. ഞാൻ ആ പാത പിന്തുടരുകയും പിന്നീട് ഞാൻ വായിച്ച പുസ്തകങ്ങൾ ആ പാതയെ ശരിവയ്ക്കുകയും ചെയ്തു. അതെന്നെ വ്യത്യസ്തമായ ഒരു തലത്തിലേക്ക് നയിക്കുകയും ചെയ്തു.**

ഞാൻ മനസ്സിലാക്കിയിടത്തോളം താങ്കൾ വിശ്വാസിയല്ല, പക്ഷേ പൗരോഹിത്യത്തിന് എതിരുമല്ല. ഇതു രണ്ടും വ്യത്യസ്തമായ കാര്യങ്ങളാണ്.

**ശരിയാണ് ഞാൻ പൗരോഹിത്യത്തിന് എതിരല്ല, പക്ഷേ പൗരോഹിത്യത്തിന് രാഷ്ട്രീയ, മതസംബന്ധമല്ലാത്ത കാര്യങ്ങളിലുള്ള അതിരുകടന്ന സ്വാധീനത്തെ പിന്തുണയ്ക്കുന്നവരെ കണ്ടുമുട്ടുമ്പോൾ ഞാൻ പൗരോഹിത്യത്തിന് എതിരാകുന്നു.**

(ഫ്രാൻസിസ് പാപ്പയുടെ ചുണ്ടിൽ പുഞ്ചിരി വിടർന്നു). ഇത്തരക്കാരെ കണ്ടുമുട്ടുമ്പോൾ എനിക്കും അതുതന്നെ സംഭവിക്കുന്നു. ഞാൻ ഉടൻ പൗരോഹിത്യ വിരുദ്ധനാകുന്നു. ഇത്തരം ആളുകൾക്ക് ക്രിസ്തീയതയെ സംബന്ധിച്ചിടത്തോളം ഒന്നും ചെയ്യാനില്ല. സ്വമതാനുയായി അല്ലാത്തവരോട്, അവിശ്വാസിയോട്, വിഗ്രഹാരാധനക്കാരോട് ആദ്യമായി യേശുവിനെപ്പറ്റി സംസാരിച്ച പൗലോസ് അപ്പോസ്തോലൻ ഇക്കാര്യം നമ്മെ പഠിപ്പിച്ചിട്ടുണ്ട്.

**അങ്ങയുടെ മതപരമായ അനുഭവങ്ങളെ രൂപപ്പെടുത്തിയ, അങ്ങ് ഹൃദയത്തോട് ചേർത്ത് നിർത്തുന്ന വിശുദ്ധൻ ആരാണെന്നു പറയാമോ?**

വിശുദ്ധ പൗലോസ് ശ്ലീഹയാണ് നമ്മുടെ വിശ്വാസത്തിന്റെയും വിശ്വാസപ്രമാണത്തിന്റെയും മൂലക്കല്ലുകൾ സ്ഥാപിച്ചത്. വിശുദ്ധ പൗലോസ് ഇല്ലാതെ നിങ്ങൾക്ക് ഒരു ബോധ്യമുള്ള ക്രിസ്ത്യാനി ആകാൻ കഴിയുമായിരുന്നില്ല. യേശു പഠിപ്പിച്ച പാഠങ്ങൾ ഒരു സിദ്ധാന്ത രൂപത്തിൽ മാറ്റിയെടുത്തത് വിശുദ്ധ പൗലോസ് ശ്ലീഹയാണ്. 2000 വർഷങ്ങൾക്കു ശേഷവും അത് നിലനിൽക്കുന്നു. അതു കഴിഞ്ഞ് അഗസ്റ്റിൻ, ബെനഡിക്ട്, തോമസ് അക്വിനാസ്, ഇഗ്നേഷ്യസ്. ഏറ്റവും ഒടുവിൽ സ്വാഭാവികമായും ഫ്രാൻസിസ്. എന്തുകൊണ്ടെന്നു ഞാൻ വിശദീകരിക്കേണ്ടതുണ്ടോ?

**വിശുദ്ധ പൗലോസ് ശ്ലീഹായുടെ പ്രധാന്യത്തെപ്പറ്റിയും അദ്ദേഹം വഹിച്ച പങ്കിനെപ്പറ്റിയും അങ്ങ് പറഞ്ഞു. എന്നാൽ എനിക്കറിയേണ്ടത് ഈ വിശുദ്ധന്മാരിൽ അങ്ങയുടെ ആത്മാവിനോട് ഏറ്റവും അടുത്തുനിൽക്കുന്നതാരാണ് എന്നുള്ളതാണ്?**

ഒരു മുൻഗണനാക്രമം നിശ്ചയിക്കാനാണ് താങ്കൾ ആവശ്യപ്പെടുന്നത്. പക്ഷേ റാങ്കും സ്ഥാനവുമൊക്കെയുള്ളത് സ്പോർട്സിലും അതുപോലെയുള്ള കാര്യങ്ങളിലുമാണ്. അർജന്റീനയിലെ മികച്ച ഫുട്ബോൾ താരങ്ങളെപ്പറ്റി ഞാൻ പറയാം. പക്ഷേ വിശുദ്ധരെപ്പറ്റി ..

**തത്ത്വദീക്ഷയില്ലാത്തവനോട് അവർ തമാശ പറയുന്നു എന്ന ചൊല്ല് അങ്ങേക്കറിയാമായിരിക്കും?**

തീർച്ചയായും. പക്ഷേ നിങ്ങളുടെ ചോദ്യത്തെ അവഗണിക്കാനല്ല ഞാൻ ശ്രമിച്ചത്. വിശുദ്ധരുടെ സാംസ്കാരികവും മതപരവുമായ പശ്ചാത്തലത്തിന്റെ അടിസ്ഥാനത്തിൽ റാങ്ക് നിശ്ചയിക്കാനല്ല താങ്കൾ ആവശ്യപ്പെട്ടത്, മറിച്ച് എന്റെ ആത്മാവിനോട് ഏറ്റവും ചേർന്നു നിൽക്കുന്ന വിശുദ്ധനാരെന്ന ചോദ്യമാണുന്നയിച്ചത്. അതുകൊണ്ട് ഞാൻ പറയാം.. വിശുദ്ധ അഗസ്റ്റിനും വിശുദ്ധ ഫ്രാൻസിസും.

**വിശുദ്ധ ഇഗ്നേഷ്യസ് അല്ലേ? ആ വിശുദ്ധനെ പിന്തുടരുന്ന സമൂഹത്തിൽ നിന്നാണ് അങ്ങ് വരുന്നത്.**

ഇഗ്നേഷ്യസ്. നിങ്ങൾക്കറിയാവുന്ന കാരണങ്ങൾ കൊണ്ടുതന്നെ മറ്റേതു വിശുദ്ധരേക്കാളും ഞാൻ മനസ്സിലാക്കിയിട്ടുള്ള വിശുദ്ധൻ. ഞങ്ങളുടെ സമൂഹം സ്ഥാപിച്ചത് അദ്ദേഹമാണ്. എനിക്കും നിങ്ങൾക്കും ഏറെ പ്രിയപ്പെട്ടവനായ കാർലോ മരിയ മാർട്ടിനിയും ആ സമൂഹത്തിൽ നിന്നു തന്നെയാണ് വരുന്നതെന്ന് ഞാൻ ഓർമിപ്പിക്കാൻ ആഗ്രഹിക്കുന്നു. റോമൻ കത്തോലിക്ക സഭയെ, സംസ്കാരത്തെ, പ്രബോധനങ്ങളെ, മിഷനറി പ്രവർത്തനങ്ങളെ, മാർപാപ്പായോടുള്ള കൂറിനെ ഏറ്റവും സജീവമായി നിലനിർത്തിയിരുന്ന, ഇപ്പോഴും നിലനിർത്തുന്ന സമൂഹമാണ് ജെസ്യൂട്ട്സ്. പക്ഷേ ഈ സമൂഹം സ്ഥാപിച്ച വിശുദ്ധ ഇഗ്നേഷ്യസ് ഒരു പരിഷ്കർത്താവും അതേസമയം മിസ്റ്റിക്കും(യോഗി) ആയിരുന്നു. പ്രധാനമായും അദ്ദേഹം ഒരു മിസ്റ്റിക് ആയിരുന്നു എന്നു പറയാം.

**യോഗികൾ (മിസ്റ്റിക്കുകൾ) സഭയുടെ പ്രധാന ഘടകമാണെന്ന് അങ്ങ് കരുതുന്നുണ്ടോ?**

അവരാണ് അടിസ്ഥാനം. യോഗികൾ ഇല്ലാത്ത മതം ഒരു തത്ത്വശാസ്ത്രം മാത്രമായി മാറും.

**യോഗാത്മകമായ (മിസ്റ്റിക്കൻ വിളി) ഒരു ഇടവേള അങ്ങേക്കുണ്ടായിട്ടുണ്ടോ?**

(ചിരിച്ചുകൊണ്ട്) താങ്കൾക്ക് എന്തു തോന്നുന്നു.?

**ഞാനങ്ങനെയുണ്ടെന്ന് കരുതുന്നില്ല.**

താങ്കൾ ഉദ്ദേശിച്ചത് ഒരു പരിധിവരെ ശരിയാണ്. എനിക്ക് യോഗികളെ ഇഷ്ടമാണ്. പല കാരണങ്ങളാൽ വിശുദ്ധ ഫ്രാൻസിസ് എനിക്ക് പ്രിയപ്പെട്ടയാളാണ്. എന്നാൽ യോഗാത്മകമായ ഒരു ഇടവേള എനിക്കുണ്ടായിരുന്നു എന്നു ഞാൻ കരുതുന്നില്ല. മിസ്റ്റിക് എന്ന വാക്കിന്റെ ആഴത്തിലുള്ള അർഥം മനസ്സിലാക്കണം. കർമത്തിൽ നിന്ന്, വസ്തുതയിൽ നിന്ന്, വസ്തുനിഷ്ഠതയിൽ നിന്ന്, ഇടയ ദൗത്യത്തിൽ നിന്ന് എല്ലാം അകന്ന് നിന്ന് സ്വർഗീയാനന്ദത്തിലേക്കെത്തുകയാണ് യോഗികൾ ചെയ്യുന്നത്. കുറച്ചുനിമിഷങ്ങൾ മാത്രമാവാം ആ അനുഭവം. എന്നാൽ ഒരു ജീവിതകാലം മുഴുവൻ അത് നിറഞ്ഞുനിൽക്കും,

**അത് എന്നെങ്കിലും അങ്ങേക്ക് സംഭവിച്ചിട്ടുണ്ടോ?**

അപൂർവമായി. ഉദാഹരണത്തിന് എന്നെ മാർപാപ്പയായി തിരഞ്ഞെടുത്ത നിമിഷം. ആ തിരഞ്ഞെടുപ്പ് അംഗീകരിക്കുന്നതിനു മുമ്പ് ബാൽക്കണിക്കു സമീപം ചത്വരത്തിനഭിമുഖമായുള്ള മുറിയിൽ കുറച്ചുനിമിഷം ചെലവഴിക്കാൻ എന്നെ അനുവദിക്കുമോ എന്നു ഞാൻ ചോദിച്ചു. അവർ സമ്മതിച്ചു. എന്റെ ശിരസിനുള്ളിൽ ശൂന്യതയായിരുന്നു. കടുത്ത ഉത്ക്കണ്ഠ എന്നെ വലയം ചെയ്തു. ഞാൻ എന്റെ കണ്ണുകൾ അടച്ചു. മാർപാപ്പ സ്ഥാനം സ്വീകരിക്കണമോ വേണ്ടയോ തുടങ്ങിയതുൾപ്പെടെ എല്ലാ ചിന്തകളെയും ഞാൻ എന്നിൽ നിന്നകറ്റി. ഞാൻ എന്റെ കണ്ണുകൾ അടച്ചു. ഉത്ക്കണ്ഠയോ വികാരങ്ങളോ പിന്നെ എന്നെ ഭരിച്ചില്ല. ഏതോ ഒരു നിമിഷത്തിൽ എന്റെ ഉള്ളിൽ ഒരു മഹാവെളിച്ചം നിറഞ്ഞു. അത് ഒരു നിമിഷം നീണ്ടുനിന്നു. പക്ഷേ എന്നെ സംബന്ധിച്ചിടത്തോളം ഏറെ നേരം അത് ഞാൻ അനുഭവിച്ചതുപോലെ തോന്നി. പിന്നെ ആ പ്രകാശം മങ്ങി.



പെട്ടെന്ന് ഞാൻ എഴുന്നേറ്റ് കർദിനാൾമാർ കാത്തിരിക്കുന്ന മുറിയിലേക്ക് എത്തി. അവിടെ മേശപ്പുറത്ത് സമ്മതപത്രം കാത്തിരിപ്പുണ്ടായിരുന്നു. ഞാൻ അതിൽ ഒപ്പുവച്ചു. കർദിനാൾ കാമർ ലങ്കോ അതിനടിയിൽ ഒപ്പുചാർത്തി. അടുത്ത നിമിഷം ബാൽക്കണിയിൽ നിന്ന് ഹബേമൂസ് പാപ്പാം (നമുക്ക് പുതിയോരു പാപ്പയെ ലഭിച്ചിരിക്കുന്നു) എന്ന ശബ്ദം മുഴങ്ങി.

**അങ്ങയുടെ ഹൃദയത്തോട് ഏറ്റവും ചേർന്നു നിൽക്കുന്ന വിശുദ്ധനെപ്പറ്റിയാണ് നമ്മൾ സംസാരിച്ചു കൊണ്ടിരുന്നത്. വിശുദ്ധ അഗസ്റ്റിനെപ്പറ്റി പറഞ്ഞാണ് നിർത്തിയത്. എന്തുകൊണ്ടാണ് അഗസ്റ്റിൻ?**

എന്റെ മുൻഗാമിയും വിശുദ്ധ അഗസ്റ്റിനെപ്പറ്റി ഇടയ്ക്കിടെ പരാമർശിച്ചിരുന്നു. ആ വിശുദ്ധൻ ജീവിതത്തിൽ പല അവസ്ഥാന്തരങ്ങളിലൂടെയും കടന്നുപോയി. പിന്തുടരുന്ന പ്രമാണങ്ങളിൽ പോലും മാറ്റമുണ്ടായി. യഹൂദർക്കെതിരെ കടുത്ത വാക്കുകൾ അദ്ദേഹം പ്രയോഗിച്ചിരുന്നു. ഇക്കാര്യം ഞാൻ എവിടെയും മുമ്പ് പറഞ്ഞിട്ടില്ല. അദ്ദേഹം ധാരാളം പുസ്തകങ്ങൾ എഴുതി. എങ്കിലും യോഗാത്മക ദർശനങ്ങൾ ഉൾക്കൊള്ളുന്ന കൺഫെഷൻസ് (കുമ്പസാരങ്ങൾ) ആണ് അദ്ദേഹത്തിന്റെ ബൗദ്ധികവും ആത്മീയവുമായ ഉന്നതിയെ കാണിക്കുന്ന പ്രധാന പുസ്തകമെന്നു ഞാൻ കരുതുന്നു. അദ്ദേഹം പൗലോസ് അപ്പോസ്തോലന്റെ തുടർച്ചയാണ് എന്നു ചിലർ കരുതുന്നുണ്ട്. പക്ഷേ സഭയെയും വിശ്വാസത്തെപ്പറ്റിയും പൗലോസ് അപ്പോ

സ്തോലനിൽ നിന്നു വ്യത്യസ്തമായ കാഴ്ചപ്പാട് അദ്ദേഹം പുലർത്തി. അവർക്ക് രണ്ടുപേർക്കും ഇടയിൽ നാലു നൂറ്റാണ്ടിന്റെ അകലമുണ്ടായിരുന്നുവെന്നും ഓർക്കണം

**എന്തായിരുന്നു ആ വ്യത്യസ്തത?**

എന്നെ സംബന്ധിച്ചിടത്തോളം അത് രണ്ട് പ്രധാനകാര്യങ്ങളിലാണ്. ദൈവത്തിന്റെ പ്രഭാവത്തിനു മുന്നിൽ താൻ നിഷ്പ്രഭനായിപ്പോകുന്നതായി അനുഭവപ്പെട്ട വിശുദ്ധ അഗസ്റ്റിന് പലപ്പോഴും ഒരു ക്രിസ്തീയ ഇടയൻ നിറവേറ്റേണ്ട കാര്യങ്ങൾ ചെയ്തുതീർക്കാൻ കഴിഞ്ഞില്ല. ശരിക്കും അദ്ദേഹം ശക്തിഹീനനായിരുന്നില്ല. പക്ഷേ ആത്മീയമായി താൻ ആഗ്രഹിക്കുന്നത്ര ഉയരാനായിട്ടില്ലെന്നദ്ദേഹത്തിനു തോന്നി. അപ്പോൾ ദൈവം അദ്ദേഹത്തെ അടിസ്ഥാന വിശ്വാസത്തിന്റേതായ ദൈവകൃപ കൊണ്ടു നിറച്ചു. ജീവിതം കൊണ്ട്, ജീവിതത്തിന്റെ അർഥം കൊണ്ട് നിറച്ചു. ദൈവകൃപയാൽ നിറയ്ക്കപ്പെടാത്തവൻ കളങ്കരഹിതനും ഭയമില്ലാത്തവനും ആയിരിക്കാം. പക്ഷേ അവൻ ഒരിക്കലും ദൈവകൃപയാൽ നിറയപ്പെട്ടവനെപ്പോലെയായിരിക്കില്ല. ഇതായിരുന്നു വിശുദ്ധ അഗസ്റ്റിനുണ്ടായ ദർശനം.



**എപ്പോഴെങ്കിലും ദൈവകൃപയാൽ നിറയപ്പെട്ടവനായി താങ്കൾക്കു തോന്നിയിട്ടുണ്ടോ?**

ആർക്കും അത് മനസ്സിലാക്കാനാവില്ല. അത് നമ്മുടെ മനസ്സാക്ഷിയുടെ ഭാഗമല്ല. നമ്മുടെ ആത്മാവിലുള്ള പ്രകാശമാണത്. അത് അറിവോ കാര്യകാരണങ്ങളോ അല്ല. താങ്കൾ പോലും ഒരു പക്ഷേ അതേപ്പറ്റി അറിയാതെ തന്നെ ദൈവകൃപയാൽ നിറയപ്പെട്ടേക്കാം.

**വിശ്വാസമില്ലാതെ? ഒരു അവിശ്വാസിക്കും?**

ദൈവാനുഗ്രഹം ആത്മാവിനെ സംബന്ധിച്ചതാണ്

**ഞാൻ ആത്മാവിലും വിശ്വസിക്കുന്നില്ല**

നിങ്ങൾ വിശ്വസിക്കേണ്ട, പക്ഷേ നിങ്ങളിലതുണ്ട്

**എന്നെ പരിവർത്തനം ചെയ്യാൻ ഉദ്ദേശ്യമില്ലെന്ന് അങ്ങ് നേരത്തേ പറഞ്ഞു. ശ്രമിച്ചാലും വിജയിക്കില്ല എന്നാണ് എനിക്കു പറയാനുള്ളത്**

അത് നമുക്കറിയാൻ പറ്റില്ല. പക്ഷേ എനിക്കങ്ങനെയൊരു ലക്ഷ്യമില്ല.

**അപ്പോൾ സെന്റ് ഫ്രാൻസിസ്?**

അദ്ദേഹം മഹാനാണ് കാരണം അദ്ദേഹം എല്ലാമാണ്. കർമം ചെയ്യാൻ ആഗ്രഹിച്ച, കെട്ടിപ്പടുക്കാൻ ആഗ്രഹിച്ച, ഒരു സമൂഹത്തെയും അതിന്റെ നിയമങ്ങളെയും രൂപപ്പെടുത്താൻ കഴിഞ്ഞ ആൾ. സഞ്ചാരിയും മിഷനറിയും.....കവിയും പ്രവാചകനും.. അതിനുപരി അദ്ദേഹം ഒരു യോഗിയുമായിരുന്നു. തന്റെ ഉള്ളിൽ തന്നെയുള്ള തിന്മയെ തിരിച്ചറിയുകയും വേരോടെ പിഴുതുമാറ്റുകയും ചെയ്തു അദ്ദേഹം. അദ്ദേഹം പ്രകൃതിയെ സ്നേഹിച്ചു, മൃഗങ്ങളെ സ്നേഹിച്ചു. പുൽക്കൊടികളെയും ഉയരത്തിൽ പറക്കുന്ന പക്ഷികളെയും സ്നേഹിച്ചു. പക്ഷേ അതിനെല്ലാമുപരിയായി അദ്ദേഹം മനുഷ്യരെ സ്നേഹിച്ചു. കുഞ്ഞുങ്ങൾ, മുതിർന്നവർ, വയോധികർ, സ്ത്രീകൾ തുടങ്ങി സമസ്ത വിഭാഗത്തിനും സ്നേഹം പകർന്നു. നമ്മൾ നേരത്തേ പറഞ്ഞ അഗപ്പേ (സ്നേഹം) യുടെ തിളങ്ങുന്ന ഉദാഹരണമാണ് ആ ജീവിതം

**അങ്ങ് പറയുന്നത് ശരിയാണ്. ആ വിവരണം കൃത്യതയുള്ളതാണ്. എന്നിട്ടും എന്തുകൊണ്ടാണ് അങ്ങയുടെ മുൻഗാമികളാരും ആ പേര് സ്വീകരിക്കാതിരുന്നത്? അങ്ങേയക്കു ശേഷം ആരും ആ പേര് സ്വീകരിക്കുമെന്നും ഞാൻ കരുതുന്നില്ല.**

അത് നമുക്ക് പറയാൻ പറ്റില്ല. ഭാവിയെക്കുറിച്ച് അഭ്യൂഹം നടത്തരുത്. ശരിയാണ്, എനിക്കു മുമ്പ് ആരും ആ പേര് സ്വീകരിച്ചില്ല. ഇവിടെ പ്രശ്നങ്ങളെപ്പറ്റിയുള്ള പ്രശ്നം ആണ് നമ്മൾ അഭിമുഖീകരിക്കുന്നത്. താങ്കൾക്ക് കുടിക്കാനെന്തെങ്കിലും തരട്ടെ?

**നന്ദി, ഒരു ഗ്ലാസ് വെള്ളം മതി.**

*ഇരിപ്പിടത്തിൽ നിന്നെഴുന്നേറ്റ മാർപാപ്പ വാതിൽ തുറന്ന് ആരെയോ വിളിച്ച് രണ്ടു ഗ്ലാസ് വെള്ളം കൊണ്ടുവരാൻ പറഞ്ഞു. കോഫി വേണോ എന്ന് അദ്ദേഹം എന്നോട് പിന്നെയും ചോദിച്ചു. ഇതിനിടെ വെള്ളം എത്തി. ഞങ്ങളുടെ ചർച്ചയുടെ അവസാനമായപ്പോഴേക്കും എന്റെ ഗ്ലാസിലെ വെള്ളം തീർന്നിരുന്നു. അദ്ദേഹത്തിന്റെ ഗ്ലാസിലെ വെള്ളം അതുപോലെ തന്നെ ഇരിപ്പുണ്ടായിരുന്നു.*

പാപ്പ തുടർന്നു. സ്ഥാപനവൽക്കരിക്കാത്ത , പരിവ്രാജകരുടേതായ ഒരു മിഷനറി സമൂഹം സൃഷ്ടിക്കാനാണ് അദ്ദേഹം ആഗ്രഹിച്ചത്. കണ്ടുമുട്ടാനും കേൾക്കാനും സംസാരിക്കാനും വിശ്വാസം പ്രചരിപ്പിക്കാനും സ്നേഹിക്കാനും സന്നദ്ധമായ ഒരു മിഷനറി സമൂഹം. സ്വന്തം നിലനിൽപിനെപ്പറ്റി ആശങ്കയില്ലാത്ത, മറ്റുള്ളവരിൽ നിന്നുള്ള സഹായം സ്വീകരിച്ച് അവയെ ആവശ്യക്കാർക്ക് സഹായമെത്തിക്കാനായി ഉപയോഗിക്കുക മാത്രം ചെയ്യുന്ന ഭൗതികതയിൽ ദരിദ്രമായ ഒരു സഭ അദ്ദേഹം സ്വപ്നം കണ്ടു. അതു കഴിഞ്ഞ് 800 വർഷം കടന്നുപോയിരിക്കുന്നു. കാലഘട്ടം മാറി. പക്ഷേ അദ്ദേഹം മുന്നോട്ടുവച്ച മിഷനറി സങ്കല്പം, ദരിദ്രമായ സഭ എന്നിവയെല്ലാം അന്നത്തേക്കാൾ പ്രസക്തമാണിന്ന്. യേശുവും അനുയായികളും പ്രസംഗിച്ച, പഠിപ്പിച്ച അതേ സഭ തന്നെയാണിതിന്നും.



**നിങ്ങൾ ക്രിസ്ത്യാനികൾ ഇപ്പോൾ ന്യൂനപക്ഷമാണ്. പോപ്പിന്റെ ആസ്ഥാനം നിലനിൽക്കുന്ന ഇറ്റലിയിൽ പോലും അങ്ങനെയാണ്. പ്രാക്ടിസിങ് കാത്തലിക് എന്നു പറയാവുന്നവർ എട്ടു മതുൽ 15 ശതമാനം വരെ മാത്രമാണ്. ഞങ്ങൾ കത്തോലിക്കരാണെന്നു പറയുമ്പോഴും പൂർണാർഥത്തിൽ അങ്ങനെയല്ലാത്തവരാണ് 20 ശതമാനം. ലോകത്ത് നൂറുകോടിയിലേറെ കത്തോലിക്കരുണ്ട്. മറ്റുള്ള ക്രിസ്ത്യൻ സഭകൾ കൂടി ചേരുമ്പോൾ അത് 150 കോടിക്കടുത്താവും, പക്ഷേ ലോക ജനസംഖ്യ 600 കോടിക്കും 700 കോടിക്കും മധ്യേയാണ്. അങ്ങയെപ്പോലെ ചിന്തിക്കുന്നവർ കുറേപ്പേരുണ്ടാവും. പ്രത്യേകിച്ച് ആഫ്രിക്കയിലും ലാറ്റിൻ അമേരിക്കയിലും. പക്ഷേ അത്തരം ചിന്താഗതിക്കാർ തുലോം കുറവാണ്**

അത് എന്നും അങ്ങനെതന്നെയായിരുന്നു. പക്ഷേ ഇന്നത്തെ വിഷയം അതല്ല. വ്യക്തിപരമായി എന്റെ അഭിപ്രായം ന്യൂനപക്ഷമാകുന്നതാണ് ശക്തിയെന്നാണ്. അപ്പത്തെ പുളിപ്പിക്കുന്ന യീസ്റ്റ്പോലെ ജീവിത്തെയും സ്നേഹത്തെയും ഉദ്ദീപിപ്പിക്കുകയാണ് നമ്മുടെ ദൗത്യം. ഫലത്തേക്കാൾ എത്ര ചെറുതാണ് വിത്തുകൾ. പക്ഷേ അവയിൽ നിന്നാണ് വൻമരങ്ങളും പൂക്കളുമെല്ലാം പിറവിയെടുക്കുന്നത്. മതപരിവർത്തനം അല്ല നമ്മുടെ ദൗത്യം എന്ന് ഞാൻ നേരത്തേതന്നെ പറഞ്ഞു. ആവശ്യങ്ങളോട്, ആഗ്രഹങ്ങളോട്, നിരാശകളോട്, പ്രതീക്ഷകളോട് ചെവിതുറക്കുകയും സംവദിക്കുകയുമാണ് വേണ്ടത്. യുവാക്കളിൽ പ്രതീക്ഷ നിറയ്ക്കുകയും, വയോധികരെ സഹായിക്കുകയും, ഭാവിയെ തുറന്ന മനസ്സോടെ കാണുകയും സ്നേഹം പ്രചരിപ്പിക്കുകയും ആണ് വേണ്ടത്. പാവപ്പെട്ടവരിൽ പാവപ്പെട്ടവരായിരിക്കുക, പുറംതള്ളപ്പെട്ടവരെ കൂടെക്കൊണ്ടുവരാനും സ്നേഹം പകരാനും നമുക്കു കഴിയണം. പോൾ ആറാമനിൽ നിന്നും ജോൺ 23-ാംമനിൽ നിന്നും പ്രചോദനം ഉൾക്കൊണ്ട് രണ്ടാം വത്തിക്കാൻ കൗൺസിൽ പുതിയ ഉൾക്കാഴ്ചയോടെ ഭാവിയിലേക്കു നോക്കാനും ആധുനിക ലോകത്തെ സമീപിക്കാനും തീരുമാനിച്ചിരുന്നു. പുതിയ സംസ്കാരത്തെ ഉൾക്കൊള്ളുക എന്നു പറയുമ്പോൾ സഭാപരമായ ഐക്യവും അവിശ്വാസികളോടുള്ള സംവാദവും എല്ലാം ഉൾപ്പെടുമെന്ന് കൗൺസിൽ പിതാക്കന്മാർക്കറിയാമായിരുന്നു. എന്നാൽ പിന്നീട് ഇക്കാര്യത്തിൽ ഏറെയൊന്നും മുന്നേറാനായില്ല. ഇക്കാര്യത്തിൽ എന്തെങ്കിലും ചെയ്യണമെന്ന വിനീതമായ ആഗ്രഹം എനിക്കുണ്ട്.

**ഞാൻ ചേർത്തു പറഞ്ഞുകൊള്ളട്ടേ.. സാമ്പത്തികമായി മാത്രമല്ല, സാമൂഹികവും ആത്മീയമായും ഉള്ള തലത്തിലും ലോകെമ്പാടുമുള്ള ആധുനിക സമൂഹം ആഴത്തിലുള്ള പ്രതിസന്ധിയെ നേരിടുകയാണ്. വർത്തമാന കാലത്തിന്റെ സമ്മർദത്തിൽപെട്ടു ഞെരിഞ്ഞുടയുന്ന ഒരു തലമുറയെപ്പറ്റി അങ്ങ് തുടക്കത്തിൽ പറഞ്ഞു. വിശ്വാസികളല്ലാത്ത ഞങ്ങളെപ്പോലെയുള്ളവർ കരുതുന്നത് അത്**

**ഒരു നരവംശ ശാസ്ത്രപരമായ സമ്മർദമാണെന്നാണ്. അതുകൊണ്ടാണ് വിശ്വാസികളുമായി പ്രത്യേകിച്ച് അവരെ പ്രതിനിധീകരിക്കുന്നവരുമായി സംവാദം വേണ മെന്ന് ഞങ്ങൾ ആഗ്രഹിക്കുന്നത്.**

ഞാൻ അത്തരം സംവാദത്തിന് ഏറ്റവും യോജ്യനായ ആളാണോ എന്ന് എനിക്കറിയില്ല. പക്ഷേ ഈശ്വരേച്ഛയാൽ ഞാൻ സഭയുടെ തലവനും പത്രോസിന്റെ പിൻഗാമിയുമായി മാറി. എന്നിൽ നിക്ഷിപ്തമായ ചുമതല നിറവേറ്റാൻ എനി ക്കാവുന്നത്ര പരിശ്രമിക്കും

**നിന്നെപ്പോലെ നിന്റെ അയൽക്കാരനെയും സ്നേഹി ക്കാനാണ് യേശു പറഞ്ഞത്. ഇത് യാഥാർഥ്യമായി ട്ടുണ്ടോ?**

നിർഭാഗ്യവശാൽ ഇല്ല. സ്വാർഥത കൂടുകയും മറ്റുള്ളവ രോടുള്ള സ്നേഹം കുറയുകയും ചെയ്തു.

**അപ്പോൾ ഇതാണ് നമുക്ക് പൊതുവായുള്ള ലക്ഷ്യം. രണ്ടുതലങ്ങളിലുള്ള ഈ സ്നേഹത്തിന്റെ തീക്ഷ്ണത സമരസപ്പെടുത്തുക. അതിന് സഭ തയ്യാറാണോ? ഈ ലക്ഷ്യം നേടിയെടുക്കാൻ സഭ സജ്ജമാണോ?**

എന്താണ് താങ്കൾ അർഥമാക്കുന്നത്?

**ലൗകിക ശക്തികൾ വത്തിക്കാൻ ചുവരുകൾക്കു ള്ളിലും സഭ എന്ന സ്ഥാപന സംവിധാനത്തിന്റെ ഉള്ളിലും വളരെ ശക്തമാണെന്ന് ഞാൻ വിശ്വസിക്കുന്നു. അങ്ങ് ആഗ്രഹിക്കുന്ന മിഷനറി സ്വഭാവമുള്ള ദരിദ്ര സഭയ്ക്കു മേൽ ഈ ശക്തികൾ ആധിപത്യം സ്ഥാപിച്ചുകഴിഞ്ഞി രിക്കുന്നു.**

തീർച്ചായും. ഈ സംവിധാനത്തിനുള്ളിൽ നിങ്ങൾക്ക് അത്ഭുതങ്ങളൊന്നും പ്രവർത്തിക്കാനാവില്ല. ഒരു കാര്യം മനസ്സിലാക്കണം. വിശുദ്ധ ഫ്രാൻസിസിനു പോലും അദ്ദേഹം ആഗ്രഹിച്ച മിഷനറി സമൂഹത്തിന്റെ നിയമസംഹിതകൾക്ക് അംഗീകാരം നേടിയെടുക്കാൻ റോമുമായി നിരന്തരം ചർച്ച നടത്തേണ്ടിവന്നു. ഒടുവിൽ അംഗീകാരം ലഭിച്ചെങ്കിലും കാതലായ പല മാറ്റങ്ങളും വരു ത്തേണ്ടിവന്നു. ഒത്തുതീർപ്പുകൾക്ക് വഴങ്ങേണ്ടിവന്നു.

**അതേ പാത തന്നെയാണോ അങ്ങും സ്വീകരിക്കാൻ പോകുന്നത്?**

ഞാൻ അസീസിയിലെ ഫ്രാൻസിസ് അല്ല. അദ്ദേഹ ത്തിന്റെ ശക്തിയും വിശുദ്ധിയും എനിക്കില്ല. പക്ഷേ ഞാൻ റോമിന്റെ ബിഷപ്പും കത്തോലിക്ക സമൂഹത്തിന്റെ മാർപാ പ്പയുമാണ്. ഞാൻ ആദ്യം ചെയ്ത കാര്യം എട്ടു കർദ്ദിനാൾമാ രടങ്ങുന്ന സംഘത്തെ എന്റെ ഉപദേശകരായി നിയമിക്കുക യാണ്. രാജസഭയല്ല, മറിച്ച് എന്റെ വിചാരങ്ങൾ പങ്കുവ യ്ക്കുന്ന ബുദ്ധിമാൻമാരുടെ സംഘം. മുകളിൽ നിന്നു താഴോട്ടു മാത്രമല്ല, വശങ്ങളിലേക്കും നീങ്ങുന്ന സംഘട നാസംവിധാനമുള്ള സഭയുടെ തുടക്കമാണിത്. കൗൺസിൽ, സിനഡ് എന്നിവയെപ്പറ്റി കർദിനാൾ മാർട്ടിനി പറയുമ്പോൾ അദ്ദേഹത്തിനറിയാം ആ ദിശയിൽ സഞ്ചരിക്കുക എന്നത് ഏറെ ബുദ്ധിമുട്ടേറിയ, നടപ്പാക്കാൻ സമയമെടുക്കുന്ന കാര്യ മാണെന്ന്. മൃദുവായി, പക്ഷേ ദൃഢമായി, പിടിവിടാതെ നാം നീങ്ങണം.




**അപ്പോൾ രാഷ്ട്രീയം?**

എന്തിനത് ചോദിക്കുന്നു? സഭ രാഷ്ട്രീയത്തിൽ ഇടപെ ടില്ലെന്ന് നേരത്തേതന്നെ ഞാൻ വ്യക്തമാക്കിയല്ലോ.

**പക്ഷേ കുറച്ചു ദിവസംമുമ്പ് അങ്ങ് കത്തോലിക്കരോട് അഭ്യർഥിച്ചത് രാഷ്ട്രീയമായ ഇടപെടൽ നടത്താനാണ്.**

ഞാൻ കത്തോലിക്കരെ മാത്രല്ല മറിച്ച് നല്ല മനസ്സുള്ള എല്ലാവരെയും ആണ് അഭിസംബോധന ചെയ്തത്. ദൈനം ദിന ജീവിതത്തിൽ ഏറ്റവും പ്രധാനപ്പെട്ടതാണ് രാഷ്ട്രീയം എന്നു ഞാൻ പറയും. മതത്തിൽ നിന്നു വ്യത്യസ്തമായ കർമമണ്ഡലമാണ് അതിനുള്ളത്. രാഷ്ട്രീയ സ്ഥാപന ങ്ങൾ മതേതരവും സ്വതന്ത്രമായി പ്രവർത്തിക്കുന്നവയുമാ ണ്. ഭിന്നരീതികളിലാണെങ്കിലും എന്റെ മുൻഗാമികളും ഇതുതന്നെയാണ് പറഞ്ഞത്. എനിക്ക് തോന്നുന്നത് രാഷ്ട്രീയത്തിൽ സജീവമായ കത്തോലിക്ക വിശ്വാസികൾ അവരുടെ ഉള്ളിൽ മതത്തിന്റെ മൂല്യങ്ങൾ സൂക്ഷിക്കുന്നു വെന്നാണ്. അവയെ പ്രാവർത്തികമാക്കുന്നത് സംബന്ധിച്ച്

മെച്ചപ്പെട്ട അവബോധവും വൈദഗ്ധ്യവും അവർക്കുണ്ട്. സഭ പഠിപ്പിക്കുന്ന മൂല്യബോധത്തിന്റെ വിത്തുവിതയ്ക്കുകയും അത് വ്യക്തമാക്കുകയും ചെയ്യുന്നതിനപ്പുറം സഭ പോകില്ലെന്ന് ഞാൻ ഉറപ്പ് നൽകുന്നു. കുറഞ്ഞപക്ഷം ഞാൻ ഈ സ്ഥാനത്ത് തുടരുന്ന കാലത്തോളം.

**പക്ഷേ സഭയുടെ ചരിത്രം നോക്കിയാൽ അങ്ങനെയല്ല.**

ശരിയാണ്. പലപ്പോഴും ഒരു സ്ഥാപനം എന്ന നിലയിൽ ലൗകികതയുടെ സ്വാധീനം മേൽക്കൈ നേടുകയുണ്ടായിട്ടുണ്ട്. ഇനി ഞാൻ താങ്കളോട് ഒരു ചോദ്യം ചോദിക്കട്ടെ. താങ്കൾ ദൈവവിശ്വാസിയല്ലാത്ത ഒരു മതേതരവാദിയാണ്. താങ്കൾ എന്തിലാണ് വിശ്വസിക്കുന്നത്? താങ്കൾ ചിന്തിക്കുന്ന ആളും എഴുത്തുകാരനുമാണ്. താങ്കൾ എന്തിലോ വിശ്വസിക്കുന്നുണ്ട്. താങ്കളെ സ്വാധീനിക്കുന്ന ഉറച്ച മൂല്യബോധമുണ്ട്. സത്യസന്ധത, അന്വേഷണം, സമൂഹത്തിന് നല്ലതായുള്ളത്, തുടങ്ങിയ വാക്കുകൾ ഉത്തരമായി പറയരുത്.അതല്ല ഞാൻ ഉദ്ദേശിക്കുന്നത്. ഈ ലോകത്തിന്റെ അല്ലെങ്കിൽ പ്രപഞ്ചത്തിന്റെ സത്ത എന്താണെന്നാണ് താങ്കൾ കരുതുന്നത്. താങ്കൾ അത് സ്വയം ചോദിക്കണം. നമ്മൾ ആരാണ്, എവിടെനിന്നു വരുന്നു, എവിടേക്കു പോകുന്നു? . കുഞ്ഞുങ്ങൾ പോലും ഈ ചോദ്യം ചോദിക്കുന്നു. താങ്കളോ?

**ഈ ചോദ്യത്തോട് ഞാൻ ഏറെ നന്ദിയുള്ളവനാണ്. ഞാൻ ആയിരിക്കുന്നതിൽ(അസ്തിത്വത്തിൽ) ഞാൻ വിശ്വസിക്കുന്നു, അതായത് രൂപവും ശരീരവും ഉടലെടുത്ത ആ സംയുക്തകോശത്തിൽ.**

എന്നാൽ ഞാൻ വിശ്വസിക്കുന്നത് ദൈവത്തിലാണ്. അത് ഒരു കത്തോലിക്ക ദൈവമല്ല. അങ്ങനെ ഒരു കത്തോലിക്ക ദൈവമില്ല. ദൈവമുണ്ട്, അവന്റെ അവതാരമായ യേശുക്രിസ്തുവിലും ഞാൻ വിശ്വസിക്കുന്നു. യേശു ആണ് എന്റെ അധ്യാപകനും ഉപദേശിയും. പക്ഷേ ദൈവം, പിതാവ്, അബ്ബ ആണ് സ്രഷ്ടാവും പ്രകാശവും. ഇതാണ് എന്റെ അസ്തിത്വം. നമ്മൾ തമ്മിൽ ഏറെ അകലമുണ്ടെന്നു തോന്നുന്നുണ്ടോ?

**നമ്മൾ ചിന്തയിൽ വ്യത്യസ്തരാണ്. എന്നാൽ പ്രചോദനവും അലിവും ഇച്ഛാശക്തിയും ചിന്തയും എല്ലാം ആയി മാറുന്ന നമ്മുടെ ഉള്ളിലുള്ള ജന്മവാസനയാൽ സജീവത്വം പൂണ്ട മനുഷ്യജീവികളെന്ന നിലയിൽ സമാനരാണ്.**

എന്നാൽ അസ്തിത്വം എന്നതിനെ താങ്കൾക്ക് നിർവചിക്കാനാവുമോ?

**അസ്തിത്വം എന്നത് ഊർജദായകമായ നിർമിതിയാണ്. കുഴഞ്ഞുമറിഞ്ഞ എന്നാൽ വിനാശമില്ലാത്ത ഊർജവും അനശ്വരമായ നിരാകാരാവസ്ഥയും. പൊട്ടിത്തെറിക്കുന്ന അവസ്ഥയിലെത്തുമ്പോൾ ആ ഊർജത്തിൽ നിന്ന് ജീവരൂപങ്ങൾ ഉടലെടുക്കുന്നു. ആ ജീവരൂപങ്ങൾക്ക് അവയുടേതായ നിയമങ്ങളുണ്ട്, കാന്തിക വലയമുണ്ട്, രാസഘടകങ്ങളുണ്ട്. അവ കൂടിച്ചേരുകയും പുതിയതൊന്നുണ്ടാവുകയും പിന്നെ അപ്രത്യക്ഷമാവുകയും ചെയ്യും. പക്ഷേ അവയുടെ ഊർജം നശിക്കുന്നില്ല. ചിന്തകളാൽ അനുഗ്രഹിക്കപ്പെട്ട ഒരേ ഒരു വർഗം കുറഞ്ഞപക്ഷം നമ്മുടെ ഭൂമിയിലും സൗരയൂഥത്തിലെങ്കിലും മനുഷ്യർ മാത്രമാണ്. ജന്മവാസനകളാലും ആഗ്രഹങ്ങളാലും ആണ് മനുഷ്യൻ നയിക്കപ്പെടുന്നത്.**

ശരി. നിങ്ങളുടെ തത്വശാസ്ത്രത്തിന്റെ രത്നച്ചുരുക്കം അല്ല ഞാൻ ചോദിച്ചത്. എന്നാൽ എന്റെ വീക്ഷണത്തിൽ, ഇരുട്ടിനെ പൂർണമായി അകറ്റാൻ കഴിയുന്നില്ലെങ്കിലും ഇരുട്ടിൽ പ്രകാശിക്കുന്ന വെളിച്ചമാണ് ദൈവം. ആ ദിവ്യപ്രകാശത്തിന്റെ ഒരംശം നമ്മുടെ എല്ലാം ഉള്ളിലുണ്ട്. താങ്കൾക്ക് ഞാൻ എഴുതിയ കത്തിൽ സൂചിപ്പിച്ചിരുന്നതുപോലെ മനുഷ്യരാശി നശിച്ചു പോയേക്കാം. പക്ഷേ ദൈവികമായ ആ പ്രകാശം നശിച്ചുപോകില്ല. ആ ഘട്ടത്തിൽ എല്ലാ ആത്മാക്കളും ആ പ്രകാശത്തിലേക്ക് എത്തിപ്പെടുകയും എല്ലാം ഒന്നായിത്തീരുകയും ചെയ്യും.

**ഞാൻ ഓർക്കുന്നു. എന്നാൽ അതീന്ദ്രമായ ഒന്നിനേക്കാൾ അന്തർലീനമായ ഒന്നിനെപ്പറ്റിയുള്ള ചിത്രമാണ് എനിക്കതിൽ നിന്നു കിട്ടിയത്.**

അതീന്ദ്രമായുള്ളത് നിലനിൽക്കും. കാരണം ആ ദിവ്യ വെളിച്ചം എല്ലാം ഒന്നാക്കി മാറ്റുന്ന ആ പ്രകാശം, പ്രപഞ്ചത്തെയും അതിൽ വസിക്കുന്ന എല്ലാത്തിനെയും ആ ഘട്ടത്തിൽ അതീന്ദ്രമായ ഒന്നാക്കി മാറ്റും. നമുക്ക് ഇന്നിലേക്കു മടങ്ങിവരാം. നമ്മുടെ സംവാദത്തിലൂടെ നമ്മൾ ഒരു ചുവടു മുന്നോട്ടുവച്ചുകഴിഞ്ഞു. നമ്മൾ വസിക്കുന്ന സമൂഹത്തിൽ, ലോകത്തിൽ സ്വാർഥത കൂടുകയും അന്യരോടുള്ള സ്നേഹം കുറയുകയും ചെയ്യുന്നുവെന്ന് നമ്മൾ നിരീക്ഷിച്ചു. അവനവനെ സ്നേഹിക്കുന്നതിനുപരി, കുറഞ്ഞപക്ഷം തുല്യമായെങ്കിലും മറ്റുള്ളവരെ സ്നേഹിക്കാൻ കഴിയും വിധം മനുഷ്യനെ സജ്ജമാക്കാൻ എല്ലാ നല്ല മനുഷ്യരും അവനവനാവും വിധം, വൈദഗ്ധ്യത്തോടെ ശ്രമിക്കണമെന്ന കാര്യത്തിലും നമ്മൾ തമ്മിൽ യോജിപ്പാണ്.

**ഒരിക്കൽ കൂടി രാഷ്ട്രീയം കടന്നുവരുന്നു**

തീർച്ചയായും. നവ ഉദാരീകരണ നയങ്ങൾ ശക്തനായവനെ കൂടുതൽ ശക്തനാക്കുകയും ബലഹീനനെ കൂടുതൽ ബലഹീനനാക്കുകയും പുറന്തള്ളപ്പെട്ടവനെ കൂടുതൽ പുറന്തള്ളപ്പെട്ടവനാക്കുകയും ആണ് ചെയ്യുന്നതെന്നാണ് എന്റെ വ്യക്തിപരമായ വീക്ഷണം. നമുക്ക് മഹത്തായ സ്വാതന്ത്ര്യം വേണം. വിവേചനം പാടില്ല. ക്ഷുദ്രരാഷ്ട്രീയപ്രവർത്തനവും വേണ്ട. എന്നാൽ സ്നേഹം ധാരാളമായി വേണം. നമുക്ക് നിയമങ്ങൾ വേണം. ഒരുതരത്തിലും സഹിക്കാൻ പറ്റാത്ത അസമത്വം പരിഹരിക്കാൻ ആവശ്യമെങ്കിൽ സ്റ്റേറ്റിന്റെ നേരിട്ടുള്ള ഇടപെടലും വേണം.

**പരിശുദ്ധ പിതാവേ അങ്ങ് തീർച്ചയായും ഉത്തമ വിശ്വാസമുള്ള, ദൈവാനുഗ്രഹമുള്ള, പൗരോഹിത്യ, മിഷനറി ദൗത്യമുള്ള ഒരു സഭയെ നവീകരിക്കാനുള്ള ആഗ്രഹത്താൽ നയിക്കപ്പെടുന്ന, ലൗകികതയിൽ അഭിരമിക്കുന്നതിനു പകരം നവീകരിക്കപ്പെട്ട ഒരു സഭയെ നയിക്കാൻ ആഗ്രഹിക്കുന്ന ആളാണ്. അങ്ങ് സംസാരിക്കുന്ന രീതിയിൽ നിന്നും ഞാൻ മനസ്സിലാക്കിയതിൽ നിന്നും ലഭിച്ച കാഴ്ചപ്പാടിൽ പറയട്ടെ അങ്ങ് വിപ്ലവകാരിയായ ഒരു മാർപാപ്പയായിരിക്കും. പകുതി ജസ്യൂട്ട്, പകുതി ഫ്രാൻസിസ്കൻ.. ഇങ്ങനെ ഒരു കൂടിച്ചേരൽ മുമ്പ് ഉണ്ടായിരിക്കാൻ സാധ്യതയില്ല. മൻസോനിയുടെ ദ് ബിട്രോഹെഡ് എന്ന നോവൽ അങ്ങ് ഇഷ്ടപ്പെടുന്നു. ഹോൾഡർലിൻ, ലിയോപർഡി, ദസ്തോവ്സ്കി, ഫെല്ലി**

**നിയുടെ സിനിമകളായ ല സ്ത്രാദയും പ്രോവഡി ഓർക്കെസട്രയും, റോസലിനിയുടെ ഓപ്പൺ സിറ്റി ഒപ്പം അൽദോ ഫാബ്രിസി എന്ന സിനിമയും. അങ്ങയുടെ താൽപര്യങ്ങൾ കൗതുകമുണർത്തുന്നവയാണ്.**

ഞാൻ അവ ഇഷ്ടപ്പെടുന്നു. കാരണം കുഞ്ഞായിരിക്കുമ്പോൾ എന്റെ മാതാപിതാക്കളോടൊപ്പം കണ്ടവയാണത്.

**അടുത്തിടെ റിലീസ് ചെയ്ത രണ്ടു ചിത്രങ്ങൾ ഞാൻ ശുപാർശ ചെയ്യട്ടേ? വിവ ലാ ലിബർട്ട യും ഫെല്ലിനിയെപ്പറ്റി എറ്റോർ സ്കോള പുറത്തിറക്കിയ സിനിമയും. അങ്ങ് അവ ഇഷ്ടപ്പെടുമെന്ന് എനിക്ക് ഉറപ്പാണ്.**

**ഇനി മറ്റുചില കാര്യങ്ങളും പറയട്ടെ. എനിക്ക് 20 വയസ്സുള്ളപ്പോൾ ജസ്യൂട്ട്സ് നടത്തിയ ഒരു ആത്മീയധ്യാന ക്യാംപിൽ ഞാൻ പങ്കെടുത്തിട്ടുണ്ട്. അത് ഒന്നരമാസം നീണ്ടുനിന്നു. റോം നാസികളുടെ അധീനതയിലായിരന്ന കാലം. ഞാൻ സൈനികസേവനത്തിൽ നിന്ന് ഒളിച്ചോടിയതായിരുന്നു. വധശിക്ഷാർഹമായ കുറ്റം. ജസ്യൂട്ട്സ് ഞങ്ങളെ സംരക്ഷിക്കാമെന്നു പറഞ്ഞു. ഒറ്റ വ്യവസ്ഥയിൽ. ഒളിവിൽ താമസിക്കുന്നിടത്തോളം കാലം ആത്മീയ ധ്യാനത്തിൽ മുഴുകണം.**

*ഒന്നരമാസം ആത്മീയ ധ്യാനത്തിൽ പങ്കുചേരുന്നത് അത്ര പ്രയാസമുള്ള കാര്യമാണോ? പരിശുദ്ധ പിതാവ് അത്ഭുതപ്പെട്ടുകൊണ്ട് ചോദിച്ചു. അതേപ്പറ്റി കൂടുതൽ കാര്യങ്ങൾ ഞങ്ങളുടെ അടുത്ത കൂടിച്ചേരലിൽ പറയണമെന്ന് ഞാനുറച്ചു. അതിനുശേഷം അദ്ദേഹം എന്നെ ആശ്ലേഷിച്ചു. വാതിൽക്കൽ എത്താനുള്ള ചെറിയ പടികൾ ഞങ്ങൾ സാവധാനം കയറി. ഞാൻ തനിയെ പൊയ്ക്കൊള്ളാം എന്നു പറഞ്ഞിട്ടും അദ്ദേഹം എന്നോടൊപ്പം വന്നു. കൂട്ടത്തിൽ പറഞ്ഞു. സ്ത്രീകൾക്ക് സഭയിൽ വഹിക്കാനുള്ള പങ്കിനെപ്പറ്റി നമുക്ക് ചർച്ച ചെയ്യണം. മറക്കരുത് സഭ സത്രൈണവുമാണ്.*

*മാത്രമല്ല താങ്കൾക്ക് താൽപര്യമുണ്ടെങ്കിൽ പാസ്കലിനെപ്പറ്റിയും നമുക്ക് സംസാരിക്കാം. ആ മഹാത്മാവിനെക്കുറിച്ച് താങ്കളുടെ ധാരണ എന്താണെന്ന് അറിയാൻ ആഗ്രഹമുണ്ട്. താങ്കളുടെ കുടുംബാംഗങ്ങളോട് എന്റെ അനുഗ്രഹം അറിയിക്കുക. എനിക്കു വേണ്ടി പ്രാർഥിക്കാൻ അവരോട് പറയുക. എന്നെ ഓർക്കുക, ഇടയ്ക്കിടെ എന്നെപ്പറ്റി ഓർക്കുക*

*ഞങ്ങൾ വീണ്ടും ഹസ്തദാനം ചെയ്തു. എന്നെ അനുഗ്രഹിക്കുന്ന രീതിയിൽ അദ്ദേഹം വലതുകരത്തിലെ രണ്ടു വിരലുകൾ ഉയർത്തിപ്പിടിച്ചു. ഞാൻ അദ്ദേഹത്തോട് യാത്ര ചോദിച്ചു.*

*ഇതാണ് ഫ്രാൻസിസ് പാപ്പ. സഭ അദ്ദേഹത്തെപ്പോലെ ആവുകയാണെങ്കിൽ അദ്ദേഹം ആഗ്രഹിക്കുന്ന രീതിയിൽ ആവുകയാണെങ്കിൽ അതൊരു പുതുയുഗപ്പിറവിയായിരിക്കും.*



# ഗാഡ്ഗിൽ, കസ്തൂരി രംഗൻ റിപ്പോർട്ടുകൾ

## ഗവൺമെന്റും പാർട്ടികളും നിലപാട് വ്യക്തമാക്കണം.

### കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവാ

മാധവ് ഗാഡ്ഗിൽ, കസ്തൂരി രംഗൻ അന്വേഷണ സമിതികൾ പശ്ചിമ ഘട്ടത്തെ സംബന്ധിച്ച് സമർപ്പിച്ച റിപ്പോർട്ടുകളുടെ അടിസ്ഥാനത്തിൽ കർഷകരുടെ ആശങ്കയകറ്റുവാൻ അടിയന്തിര നടപടികൾ സ്വീകരിക്കണമെന്ന് ഭാരത കത്തോലിക്കാ മെത്രാൻ സംഘത്തിന്റെ ഉപാദ്ധ്യക്ഷനും (സി.ബി.സി.ഐ) മലങ്കര കത്തോലിക്കാ സഭാദ്ധ്യക്ഷനുമായ കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവാ കേന്ദ്ര, സംസ്ഥാന സർക്കാരുകളോട് ആവശ്യപ്പെട്ടു. കേരളമടക്കം ആറു സംസ്ഥാനങ്ങളുടെ വിയോജന കുറിപ്പ് നൽകപ്പെട്ട സാഹചര്യത്തിലും കേരളത്തിലെ 123 വില്ലേജുകളിലെ ഏകദേശം 22 ലക്ഷം ജനങ്ങളെ നേരിട്ടു ബാധിക്കുന്ന പശ്ചാത്തലത്തിലും കേന്ദ്രസർക്കാർ വ്യക്തമായ നിലപാടെടുക്കണമെന്നതാണ് കർഷകരുടെ ആഗ്രഹം.

ഗാഡ്ഗിൽ സമിതിയുടെ നിരീക്ഷണങ്ങൾക്കെതിരെ വ്യാപകമായ പ്രതിഷേധം നിലവിൽ വന്ന സാഹചര്യത്തിൽ നിയമിതമായ കസ്തൂരി രംഗൻ സമിതിയുടെ നിരീക്ഷണങ്ങളിലും കർഷകർക്ക് ഏറെ ആശങ്കയുണ്ട്. സമിതിയംഗങ്ങൾ നേരിട്ട് സന്ദർശിച്ചും അല്ലാതെയും റിപ്പോർട്ടുകൾ തയ്യാറാക്കി പ്രദേശം കണ്ടിട്ടുപോയവരാണ്. ഈ പ്രദേശത്തെ സ്ഥിരതാമസക്കാരായ കർഷകരും തൊഴിലാളികളുമാണ് അവരുടെ ദൈനംദിന ജീവിതത്തെ ബാധിക്കുന്ന ആശങ്കകൾ പങ്കുവയ്ക്കുന്നതെന്ന യാഥാർത്ഥ്യം ഭരണാധികാരികളും രാഷ്ട്രീയ പാർട്ടികളും തിരിച്ചറിയണം.

പശ്ചിമഘട്ട സംരംക്ഷണം ഉറപ്പാക്കുന്നതോടൊപ്പം മലയോര നിവാസികളുടെയും കർഷകരുടെയും സ്വത്തിന് സംരക്ഷണവും ജീവസന്ധാരണം തുടരാൻ അനുവാദവും ഉണ്ടാകേണ്ടതാവശ്യമാണ്. കാലാകാലങ്ങളായി കൃഷി ചെയ്തും കാർഷികവിളകൾ കേരളത്തിനു നൽകിയും ജീവിതം പടുത്തുയർത്തിയ ജനവിഭാഗങ്ങളെ ഉടനടിയും ഘട്ടം ഘട്ടമായും കുടിയിറക്കി തെരുവിലാക്കുന്ന പരിസ്ഥിതി സംരക്ഷണത്തിന് കേരളത്തിലെ രാഷ്ട്രീയ പാർട്ടികൾ കൂട്ടുനിൽക്കരുതെന്ന് ബാവാ അഭിപ്രായപ്പെട്ടു.

പ്രകൃതിയെ ചൂഷണം ചെയ്യുന്ന നിയമവിരുദ്ധമായ ഖനനങ്ങളും പാറപൊട്ടിക്കലും എതിർക്കപ്പെടേണ്ടതു തന്നെയാണ്. കർഷകരെയെല്ലാം ഭൂമാഫിയാ എന്ന് വിളിക്കുന്നത് സത്യത്തിനെതിരെ മുഖം തിരിക്കലാണ്. ആദിവാസിയില്ലാതെ കാടില്ലെന്നും കൃഷിക്കാരില്ലാതെ കൃഷിയില്ലെന്നും എത്രയോ നാളുകളായി നാം കേൾക്കു

ന്നു. കർഷകർ പ്രകൃതിയെ ചൂഷണം ചെയ്യുന്നവരോ നശിപ്പിക്കുന്നവരോ അല്ല. മറിച്ച് പരിസ്ഥിതിയെ നശിപ്പിക്കാതെ ആവാസ വ്യവസ്ഥയെ സംരക്ഷിക്കുന്നവരാണ്. പരിസ്ഥിതി ലോല പ്രദേശങ്ങളെ തെരഞ്ഞെടുത്തതിൽ അപാകതയുണ്ടെന്ന് ചൂണ്ടിക്കാണിക്കപ്പെടുന്ന സാഹചര്യം ഉണ്ട്. അതും പരിഹരിക്കപ്പെടേണ്ടതാണ്.

പരിസ്ഥിതി ലോല പ്രദേശമായി പ്രഖ്യാപിക്കപ്പെടുന്നതു വഴി യഥാർത്ഥത്തിൽ ഉണ്ടാകുന്ന പ്രത്യാഘാതങ്ങളെക്കുറിച്ച് കേന്ദ്ര, സംസ്ഥാന ഗവൺമെന്റുകൾ വ്യക്തമായ അറിയിപ്പ് ഉടനടി ജനങ്ങൾക്ക് നൽകണം. അത് വ്യക്തമായി അറിയിക്കാത്തതിൽ ദുരൂഹതയുണ്ട്.

കസ്തൂരി രംഗൻ റിപ്പോർട്ട് ഗാഡ്ഗിൽ റിപ്പോർട്ടിനേക്കാൾ അഭികാമ്യം എന്ന് പറയുമ്പോഴും അതിലെ അപാകതകൾ വിലയിരുത്തപ്പെടേണ്ടതു തന്നെയാണ്. പശ്ചിമഘട്ട സംരക്ഷണവുമായി ബന്ധപ്പെട്ട് ഏറെ ആശങ്കകളുള്ള പ്രദേശങ്ങളിലെ ജനങ്ങളുടെ ആശങ്കയകറ്റിവേണം പരിസ്ഥിതി സംരക്ഷണം നടപ്പിലാക്കുവാൻ എന്ന് ബാവാ അഭിപ്രായപ്പെട്ടു. കേന്ദ്ര, സംസ്ഥാന സർക്കാരുകളുടെയും വിവിധ രാഷ്ട്രീയ പാർട്ടികളുടെയും വ്യക്തമായ നിലപാട് ജനങ്ങളെ അറിയിക്കേണ്ട സമയം അതിക്രമിച്ചിരിക്കുന്നു. കേരളത്തിലെ വലിയൊരു ജനസമൂഹത്തെ പ്രതികൂലമായി ബാധിക്കുന്ന വിഷയമാകയാൽ ഭരണപക്ഷവും പ്രതിപക്ഷവും ഒരുമിച്ച് ഇക്കാര്യത്തിൽ ശക്തമായി പ്രതികരിക്കണമെന്ന് ബാവാ ഓർമ്മപ്പെടുത്തി.







# വിശ്വാസവർഷം അവസാനിക്കുമ്പോൾ

**റവ. ഡോ. സ്റ്റീഫൻ ആലത്തറ**
ഡെപ്യൂട്ടി സെക്രട്ടറി ജനറൽ, കെസിബിസി

ഫ്രാൻസിസ് പാപ്പാ തന്റെ പ്രഥമ ചാക്രികലേഖനമായ വിശ്വാസവെളിച്ചത്തിൽ കൃപയുടെ വർഷമായിട്ടാണ് വിശ്വാസവർഷത്തെ വിശേഷിപ്പിച്ചിരിക്കുന്നത്. സാർവത്രിക സഭയിലും ഓരോ വിശ്വാസികളിലും ദൈവത്തിന്റെ കൃപ അനർഗളമായി വർഷിക്കപ്പെട്ട വർഷം. ക്രൈസ്തവ അധികാരത്തിന് വിശ്വാസത്തിന്റെ നവ്യമായ വ്യാഖ്യാനം നല്കി തന്റെ പരമാചാര്യ ശുശ്രൂഷ ബെനഡിക്ട് പതിനാറാമൻ ത്യജിച്ചുകൊണ്ട് വിശ്വാസവർഷത്തിൽ നമുക്ക് മാതൃകയായി. വിശ്വാസവർഷത്തിൽ സഭയ്ക്ക് ലഭിച്ച ദൈവത്തിന്റെ വലിയ സമ്മാനമാണ് ഫ്രാൻസിസ് പാപ്പാ. ചുരുങ്ങിയ കാലംകൊണ്ട് പുതിയൊരു സംസ്കാരം സഭയിൽ രൂപപ്പെടുത്താൻ തന്റെ ജീവിതശൈലികൊണ്ട് പരിശുദ്ധപിതാവിന് സാധിച്ചിട്ടുണ്ട്. വിശ്വാസത്തെക്കുറിച്ച് ആഴത്തിൽ പഠിക്കാനും മനസ്സിലാക്കാനും വിശ്വാസ വെളിച്ചമെന്ന ചാക്രികലേഖനം സഭയ്ക്ക് ലഭിച്ച വർഷം. ദൈവത്തിന്റെ ദാനമായി നമുക്ക് ലഭിച്ച വിശ്വാസത്തിൽ ആഴപ്പെടാനും അതിൽ നിലനില്ക്കാനും അതു പങ്കുവയ്ക്കാനും വിശ്വാസവർഷം പ്രചോദനമായി. വിശ്വാസവർഷം നമുക്ക് ദൈവാനുഗ്രഹത്തിന്റെ കാലഘട്ടമായിരുന്നു.

**വിശ്വാസവർഷത്തിന്റെ പശ്ചാത്തലം**

വിശ്വാസവർഷാചരണത്തിന് പ്രധാനമായും മൂന്ന് കാരണങ്ങളാണ് ഉണ്ടായിരുന്നത്. ഒന്നാമതായി, നവസുവിശേഷവത്കരണത്തിന്റെ പശ്ചാത്തലം. നവസുവിശേഷവത്കരണത്തെക്കുറിച്ചുള്ള സാർവത്രികസഭയുടെ പതിമൂന്നാമത് സിനഡ് 2012 ഒക്ടോബർ 7 മുതൽ 28 വരെ നടന്നു. ക്രൈസ്തവവിശ്വാസത്തിൽ നവീകരണം ലക്ഷ്യമിടുന്ന സിനഡ് ചർച്ച ചെയ്തത് ക്രൈസ്തവിശ്വാസകൈമാറ്റത്തിന് നവസുവിശേഷവത്കരണം എന്ന വിഷയമാണ്. രണ്ടാമതായി, രണ്ടാംവത്തിക്കാൻ കൗൺസിൽ വിളിച്ചു ചേർത്തതിന്റെ സുവർണജൂബിലി. 1962 മുതൽ 1965 വരെ നടന്ന രണ്ടാം വത്തിക്കാൻ കൗൺസിൽ, വാഴ്ത്തപ്പെട്ട ജോൺ ഇരുപത്തിമൂന്നാമൻ മാർപാപ്പാ വിളിച്ചു ചേർത്തത് 1962 ഒക്ടോബർ 11-ാംതീയതിയാണ്. മൂന്നാമതായി, കത്തോലിക്കാസഭയുടെ മതബോധനഗ്രന്ഥം പ്രസിദ്ധീക




രിച്ചതിന്റെ ഇരുപതാം വാർഷികം. 1992 ഒക്ടോബർ 11-ാം തീയതിയാണ് വാഴ്ത്തപ്പെട്ട ജോൺ പോൾ രണ്ടാമൻ മാർപാപ്പാ ഈ മതബോധനഗ്രന്ഥം പ്രസിദ്ധീകരിച്ചത്.

ഇരുപതാം നൂറ്റാണ്ടിൽ സഭയ്ക്ക് നല്കപ്പെട്ട മഹത്തായ കൃപാവരമാണ് രണ്ടാം വത്തിക്കാൻ കൗൺസിൽ. ക്രൈസ്തവവിശ്വാസത്തിന്റെ പാവനനിക്ഷേപം ഭദ്രമായി സംരക്ഷിക്കുകയും പഠിപ്പിക്കുകയും ചെയ്ത രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ പ്രമാണരേഖകൾ നവമായി പഠിക്കാനുള്ള ഒരവസരം കൂടിയായിരുന്നു വിശ്വാസവർഷം. സഭയുടെ പ്രബോധനാധികാരത്തിൽ നിന്നു നല്കുന്ന സുപ്രധാന മാർഗരേഖകളെന്ന നിലയിൽ അവ വായിച്ചു മനസ്സിലാക്കാനും പ്രമാണരേഖകളുടെ ചൈതന്യം വ്യാപകമായി പ്രചരിപ്പിക്കാനും വിശ്വാസവർഷത്തിൽ സാധിച്ചിട്ടുണ്ട്.

സത്യവിശ്വാസത്തിന്റെ ഉള്ളടക്കത്തെ സംബന്ധിച്ചുള്ള സമഗ്രമായ അറിവ് കത്തോലിക്കാസഭയുടെ മതബോധന ഗ്രന്ഥം നമുക്കു നല്കുന്നുണ്ട്. സഭാത്മകസംസർഗത്തിന് സാധുതയുള്ളതും നിയമാനുസൃതവുമായ ഉപകരണവും വിശ്വാസം പഠിപ്പിക്കാൻ സുനിശ്ചിതമായ നിയമവുമാണ് കത്തോലിക്കാസഭയുടെ മതബോധനഗ്രന്ഥ മെന്ന് വാഴ്ത്തപ്പെട്ട ജോൺ പോൾ രണ്ടാമൻ മാർപാപ്പാ പ്രഖ്യാപിച്ചിട്ടുണ്ട് (Apostolic Constitution: *Fidei Depositum* 115, 117). സഭ സ്വീകരിക്കുകയും സംരക്ഷിക്കുകയും തന്റെ രണ്ടായിരം വർഷത്തെ ചരിത്രത്തിൽ നിർദ്ദേശിക്കുകയും ചെയ്ത പ്രബോധനത്തിന്റെ സമ്പത്ത് യഥാർത്ഥത്തിൽ കത്തോലിക്കാ സഭയുടെ മതബോധനഗ്രന്ഥത്തിലുണ്ട്. വിശുദ്ധഗ്രന്ഥം മുതൽ സഭാപിതാക്കന്മാർവരെയും ദൈവശാസ്ത്ര പണ്ഡിതർ മുതൽ വിശുദ്ധർ വരെയും പ്രദർശിപ്പിച്ച വിശ്വാസജീവിതത്തിന്റെ വിവിധരീതികൾ കത്തോലിക്കാ സഭയുടെ മതബോധനഗ്രന്ഥം നമുക്കു നല്കുന്നു *(Porta Fidei 11)*. സത്യവിശ്വാസം സംരക്ഷിക്കുന്നതിന് കത്തോലിക്കാസഭയുടെ മതബോധനഗ്രന്ഥത്തിന്റെ വ്യാപനം വിശ്വാസവർഷത്തിലെന്നപോലെ തുടർന്നും പ്രോത്സാഹിപ്പിക്കപ്പെടേണ്ടതാണ്. കുടുംബങ്ങളിൽ കത്തോലിക്കാസഭയുടെ മതബോധനഗ്രന്ഥം, യുവജന മതബോധനഗ്രന്ഥം (YOUCAT) എന്നിവ ഉപയോഗിക്കാൻ നമുക്ക് തുടർന്നും കഴിയണം. സെക്ടുകളിലേക്കും മറ്റ് അന്ധവിശ്വാസങ്ങളിലേക്കും പോകാതെ നമ്മുടെ ജനങ്ങളെ യഥാർത്ഥവിശ്വാസത്തിൽ നിലനിറുത്താൻ ഇതു സഹായിക്കും.

**വിശ്വാസത്തിന്റെ വാതിൽ**

വിശ്വാസവർഷത്തിനൊരുക്കമായി പരിശുദ്ധ പിതാവ് ബെനഡിക്ട് പതിനാറാമൻ മാർപാപ്പാ പോർത്താ ഫീദയീ *(Porta Fidei)* എന്ന അപ്പസ്തോലിക തിരുവെഴുത്ത് പ്രസിദ്ധീകരിക്കുകയുണ്ടായി. വിശ്വാസവർഷത്തിൽ സഭയ്ക്കു ലഭിച്ച ഒരു സുപ്രധാന പ്രബോധനമാണ് അപ്പസ്തോലികലേഖനമായ വിശ്വാസത്തിന്റെ വാതിൽ *(Porta Fidei )*. സത്യവിശ്വാസത്തിന്റെ വാതിൽ സഭയാണ് *(Porta Fidei* 1). അപ്പസ്തോലന്മാരുടെ നടപടിപ്പുസ്തകത്തിൽ പൗലോസും ബേർണബാസും അന്തോക്യായിൽ പ്രസംഗിക്കുമ്പോൾ തങ്ങൾ മുഖാന്തരം ദൈവം വിശ്വാസത്തിന്റെ വാതിൽ വിജാതീയർക്ക് എപ്രകാരമാണ് തുറന്നു കൊടുത്തതെന്നു വ്യക്തമാക്കുന്നുണ്ട് (അപ്പ 14:26). നമ്മെ ഓരോരുത്തരെയും തിരുസ്സഭയാകുന്ന വാതിലിലൂടെ ദൈവവുമായുള്ള സംസർഗത്തിലേക്കു നയിക്കാൻ വിശ്വാസവർഷം നമ്മെ ക്ഷണിച്ചു. വിശ്വാസത്തിന്റെ വാതിലിലൂടെയുള്ള പ്രവേശനം ജീവിതകാലം മുഴുവൻ നിലനില്ക്കുന്ന ഒരു പ്രക്രിയയാണ്. മാമ്മോദീസയിലൂടെ ആരംഭിച്ച് (റോമാ 6:4) മരണത്തിലൂടെ നിത്യജീവനിലേക്ക് പ്രവേശിക്കുമ്പോൾ വിശ്വാസത്തിന്റെ വാതിലിലൂടെയുള്ള യാത്ര അവസാനിക്കും *(Porta Fidei 1)*.

ക്രിസ്തുവിനെ ശ്രവിക്കാൻ സമറിയാക്കാരിയെപ്പോലെ കിണറിന്റെ അടുത്തേക്കു പോകാനുള്ള ആഹ്വാനമാണ് (യോഹ 4:1-25) വിശ്വാസവർഷം നമുക്കു നല്കിയത്. വിശ്വാസമാകുന്ന ഉപ്പിന്റെ ഉറ ഇല്ലാതാക്കാനും പ്രകാശം മറച്ചുവയ്ക്കാനും (മത്താ 5:13-16) നമുക്ക് പാടുള്ളതല്ല. സഭ

വിശ്വസ്തതയോടെ കൈമാറിത്തരുന്ന ദൈവവചനവും ക്രിസ്തു തന്റെ ശിഷ്യർക്ക് നിത്യ ജീവിതത്തിനായി നല്കിയ അപ്പവും (യോഹ 5:51) വില മതിക്കാനും ആസ്വദി ക്കാനും വിശ്വാസ വർഷത്തിൽ നമുക്ക് സാധിക്കണമെന്ന് മാർപാപ്പാ നമ്മെ ഓർമ്മപ്പെടുത്തി യിരിക്കുന്നു *(Porta Fidei3)*. ദൈവ ത്തിന്റെ പ്രവൃത്തികൾ ചെയ്യുന്നവരാകാൻ ഞങ്ങൾ എന്താണ് ചെയ്യേണ്ടത്? (യോഹ 6:28) എന്നു യേശുവി നോട് ശിഷ്യന്മാർ ചോദിച്ചപ്പോൾ അവിടുന്ന് നല്കിയ മറുപടി നമുക്കറിയാമല്ലോ. ഇതാണ് ദൈവഹിത മനുസരിച്ചുള്ള പ്രവൃത്തി. അവിടുന്ന് അയച്ചവനിൽ വിശ്വസിക്കുക (യോഹ 6:29). ക്രിസ്തുവിൽ വിശ്വസി ക്കുകയെന്നത് രക്ഷയിൽ എത്തിച്ചേരാനുള്ള സുനിശ്ചിത മായ വഴിയാണ്. വിശ്വാസത്തിന്റെ ശക്തിയും സൗന്ദര്യവും വിശ്വാസവർഷാചരണത്തിലൂടെ നമ്മിൽ പലർക്കും അടുത്തറിയാൻ കഴിഞ്ഞിരിക്കുന്നു. വിശ്വാസത്തെ ക്കുറിച്ചു കൃത്യമായി അറിയാനും ആത്മാർത്ഥത യോടും തീക്ഷ്ണതയോടും കൂടെ വിശ്വാസം ഏറ്റുപറയാനും വിശ്വാസവർഷാചരണം നമ്മെ പലരെയും സഹായിച്ചിട്ടുണ്ട്. ഉത്ഥിതനായ ക്രിസ്തുവിനെ പ്രഘോ ഷിക്കുവാനുള്ള ആഹ്വാനമാണ് വിശ്വാസവർഷം നല്കിയത്. ക്രിസ്തുവിന്റെ സ്നേഹത്തിൽനിന്ന് ഇതിനായി ഉത്തേജനം ഉൾക്കൊള്ളാൻ (2 കോറി 5:14) നമുക്കു കഴിയണം എന്ന പൗലോസ് അപ്പസ്തോലന്റെ വചനങ്ങൾ നമുക്ക് ഇതിന് പ്രചോദനമായി.




വിശ്വാസം വ്യക്തിപരവും അതേസമയം സാമൂഹിക വുമാണ്. സഭയാണ് വിശ്വാസത്തിന്റെ പ്രാഥമിക കർത്തൃത്വം നിർവഹിക്കുന്നത് *(Porta Fidei* 10). സഭയിലൂടെ നമുക്കു ലഭിക്കുന്ന ദൈവവചനം വായിക്കാനും, ധ്യാനിക്കാനും പഠിക്കാനും വിശ്വാസവർഷം നമ്മെ സഹായിച്ചു. വചനം നിത്യമാണ്; അനാദിമുതൽ ദൈവം തന്നെയാണ് (യോഹ 1:1; *Verbum Domini* 6). ദൈവമായ വചനം കുടുതൽ മനസ്സിലാക്കാനും ആഴത്തിൽ ഉൾക്കൊള്ളാനും വിശ്വാസ വർഷം ഇടയാക്കി. അങ്ങയുടെ വചനം എന്റെ പാദത്തിനു വിളക്കും പാതയിൽ പ്രകാശവുമാണെന്ന് (സങ്കീ 19:105) സങ്കീർത്തകനോടൊപ്പം പ്രാർത്ഥിക്കാൻ വിശ്വാസവർഷാ ചരണം നമുക്കു പ്രേരണയായി. വിശ്വാസവർഷം ദൈവവചനത്താൽ പ്രകാശപൂരിതരാകാനും അത് ഏറ്റുപറയാനും നമ്മെ ആഹ്വാനം ചെയ്തു. അങ്ങയുടെ വചനങ്ങളുടെ ചുരുളഴിയുമ്പോൾ പ്രകാശം പരക്കുന്നു (സങ്കീ 119:30). എന്തുകൊണ്ടെന്നാൽ മനുഷ്യൻ ഹൃദയം കൊണ്ട് വിശ്വസിക്കുകയും തന്മൂലം നീതീകരി ക്കപ്പെടുകയും ചെയ്യുന്നു. അവൻ ചുണ്ടുകൾകൊണ്ട് ഏറ്റുപറയുകയും തന്മൂലം രക്ഷ പ്രാപി ക്കുകയും ചെയ്യുന്നു (റോമാ 10:10).

**നവ സുവിശേഷ വത്കരണം**

നവസുവിശേഷവ ത്കരണത്തെക്കുറിച്ച് സഭ പദ്ധതികൾ തയ്യാറാക്കുന്ന പശ്ചാ ത്തലത്തിലാണ് വിശ്വാസവർഷം ആചരിക്കണമെന്ന ആശയം ശക്തമായ ത്. സഭ ഈ ലോക ത്തിൽ ആയിരിക്കുന്നതുതന്നെ സുവിശേഷവത്കരണശു ശ്രൂഷ നിർവഹിക്കാനാണെന്ന് രണ്ടാം വത്തിക്കാൻ കൗൺസിൽ പഠിപ്പിച്ചിട്ടുണ്ട് *(Ad Gentes 11)*. രണ്ടാം വത്തി ക്കാൻ കൗൺസിൽ മുന്നോട്ടുവച്ച സുവിശേഷവത്കരണ ത്തെക്കുറിച്ചുള്ള നവ്യമായ ആശയങ്ങൾ 1974-ൽ നടന്ന സാധാരണ സിനഡ് ചർച്ച ചെയ്യുകയുണ്ടായി. സിനഡി നെത്തുടർന്ന് 1975 ഡിസംബർ 8-ന് പ്രസിദ്ധീകരിച്ച അപ്പ സ്തോലിക ആഹ്വാനമായ സുവിശേഷവത്ക്കരണം *(Evangelii Nuntiandi)* സുവിശേഷവത്കരണത്തെക്കുറിച്ചുള്ള സഭയുടെ ആധികാരിക പ്രബോധനമാണ്. സാർവത്രികസഭ മഹാജൂബിലി ആഘോഷിച്ച പശ്ചാത്തലത്തിൽ 1991 മുതൽ 2000 വരെയുള്ള പത്തുവർഷങ്ങൾ പുനഃസുവിശേഷവത്ക രണകാലഘട്ടമായി സഭ ആചരിച്ചിരുന്നു. സുവിശേഷവത്ക രണത്തിൽ നിന്നും പുനഃസുവിശേഷവത്കരണത്തിൽ നിന്നും ചൈതന്യം ഉൾക്കൊണ്ടുകൊണ്ടാണ് നവസുവിശേ ഷവത്കരണമെന്ന ആശയം സാർവത്രികസഭ അവതരിപ്പി ക്കുന്നത്.

വാഴ്ത്തപ്പെട്ട ജോൺ പോൾ രണ്ടാമൻ മാർപാപ്പായാണ് നവസുവിശേഷവത്കരണം എന്ന വിഷയം ആദ്യമായി അവ തരിപ്പിച്ചത്. 1979 ജൂൺ 9-ന് പോളണ്ടിൽ അപ്പസ്തോലിക സന്ദർശനം നടത്തിയ അവസരത്തിൽ നവസുവിശേഷവ ത്കരണത്തെക്കുറിച്ച് മാർപാപ്പ ആദ്യമായി പ്രസംഗിച്ചു. പിന്നീട് 1983 മാർച്ച് 9-ന് അമേരിക്കയിലെ മെത്രാന്മാരെ അഭിസംബോധന ചെയ്ത് സംസാരിച്ചപ്പോഴും ജോൺ പോൾ രണ്ടാമൻ മാർപാപ്പ നവസുവിശേഷവത്കരണം എന്ന ആശയം അവതരിപ്പിക്കുകയുണ്ടായി. സഭാതലങ്ങ ളിലും ദൈവശാസ്ത്ര മേഖലയിലും ഏറെ ചർച്ച ചെയ്യ പ്പെട്ട നവസുവിശേഷവത്കരണം എന്ന ആശയം സഭയുടെ അടിയന്തിര പ്രാധാന്യം അർഹിക്കുന്ന വിഷയമായതു കൊണ്ടാണ് ബെനഡിക്ട് പതിനാറാമൻ മാർപാപ്പ അതി നായി വത്തിക്കാൻ കാര്യാലയത്തിൽ പ്രത്യേക വകുപ്പ് സ്ഥാപിച്ചതും സാർവത്രികമായി വിഷയം ചർച്ചചെയ്ത് സഭ യിൽ നവസുവിശേഷവത്കരണം നടപ്പിലാക്കുന്നതിനു വേണ്ടി സിനഡ് നടത്തുവാൻ തീരുമാനിച്ചതും.

നവസുവിശേഷവത്കരണം പുനഃസുവിശേഷവത്കര ണമല്ല. തീക്ഷ്ണതയിലും രീതികളിലും പ്രകാശനത്തിലും

നവീനമായ സുവിശേഷവത്കരണമാണത്. സുവിശേഷ വത്കരണം പര്യാപ്തമായി നടക്കാത്ത അല്ലെങ്കിൽ ലക്ഷ്യം പ്രാപിക്കാത്ത മേഖലകളിൽ വീണ്ടും ചെയ്യുന്ന ഒന്നല്ല നവ സുവിശേഷവത്കരണം. ആദ്യസുവിശേഷവത്കരണം വീണ്ടും ഏറ്റെടുത്തു നടത്തുന്നതല്ല സുവിശേഷവത്കരണം. വിശ്വാസം സ്വീകരിക്കുകയും എന്നാൽ വിശ്വാസം അനുസരിച്ച് ജീവിക്കാതിരിക്കുകയും ചെയ്യുന്നവരെ സഭയിലേക്ക് തിരിച്ചു കൊണ്ടുവരുന്നതുമല്ല നവസുവിശേഷവത്കരണം. സുവിശേഷം പ്രഘോഷിക്കുകയും അതനുസരിച്ച് ജീവിക്കുകയും ചെയ്യുന്നതിന് സഭയ്ക്കുള്ള ദൗത്യത്തിൽ, മാറിവരുന്ന സാഹചര്യങ്ങളോടും അവസ്ഥകളോടും പ്രത്യുത്തരിക്കാൻ പുതിയ വഴികൾ വെട്ടിത്തുറക്കാനുള്ള ധീരതയാണ് നവസുവിശേഷവത്കരണം. ഇത് ഒരു ആധ്യാത്മിക പ്രക്രിയയാണ്. ആദിമ ക്രിസ്ത്യാനികളുടെയും ആദിമ മിഷനറിമാരുടെയും ധീരതയും ശക്തിപൂർണതയും നമ്മുടെ കാലഘട്ടത്തിൽ വീണ്ടും സ്വീകരിക്കാനുള്ള ആധ്യാത്മിക പ്രവർത്തനമാണത്. ഇപ്പോൾ സഭ നിർവഹിച്ചുകൊണ്ടിരിക്കുന്ന ശുശ്രൂഷകൾ കൂടുതൽ ഫലപ്രാപ്തിക്കായി പുതിയ മനോഭാവത്തോടും പുതിയ രീതിയിലും തീക്ഷ്ണതയിലും നിർവഹിക്കുന്നതാണ് നവസുവിശേഷവത്കരണം. നവസുവിശേഷവത്കരണം ഒരു മാനസികഘടനയാണ്. പ്രവർത്തിക്കുന്നതിന്റെ ധീരതയാർന്ന രീതിയാണ് *(Lineamenta 6).*

### വിശ്വാസവർഷത്തിലെ മഹത്തായ സ്ഥാനത്യാഗം

വിശ്വാസവർഷത്തിൽ സ്ഥാനത്യാഗം ചെയ്ത് ബെനഡിക്ട് പതിനാറാമൻ മാർപാപ്പാ നമുക്ക് ക്രൈസ്തവ വിശ്വാസത്തിന്റെ മാതൃകയായി. ആധുനിക ലോകത്തിൽ സഭയെ നയിച്ച വലിയ മുക്കുവന്മാരിൽ നിന്നും ഏറെ വ്യത്യസ്തനാണ് ബെനഡിക്ട് പതിനാറാമൻ മാർപാപ്പാ. തന്റെ പാത ഏറെ വ്യത്യസ്തമായിരിക്കും എന്ന് വ്യക്തമാക്കാൻ കൂടിയായിരുന്നിരിക്കണം, മാർപാപ്പായായി തിരഞ്ഞെടുത്തപ്പോൾ ബെനഡിക്ട് പതിനാറാമൻ എന്ന പേര് സ്വീകരിച്ചത്. ലോകത്തിന്റെ കണക്കുകൂട്ടലുകളിൽ നിന്ന് വ്യത്യസ്തമായിരുന്നു മാർപാപ്പായുടെ പല തീരുമാനങ്ങളും. വിശ്വാസപരവും ധാർമ്മികവുമായ വിഷയങ്ങളിൽ ജനപ്രിയ നിലപാടുകളെടുത്ത് കൈയടി വാങ്ങുന്ന ശൈലി സുവിശേഷത്തിന് വിരുദ്ധമാണെന്ന് അദ്ദേഹം വിശ്വസിച്ചു. സഭയുടെ പ്രബോധനം കലർപ്പറ്റതായിരിക്കണമെന്ന കാര്യത്തിൽ അദ്ദേഹം നിഷ്ഠപുലർത്തി. സത്യവിശ്വാസത്തിന്റെ ഉറങ്ങാത്ത കാവൽക്കാരനായിരുന്നു ബെനഡിക്ട് പതിനാറാമൻ. സംഭവബഹുലമായിരുന്നു എട്ട് വർഷത്തോളം ദീർഘിച്ച അദ്ദേഹത്തിന്റെ പരമാചാര്യശുശ്രൂഷ. 24 അന്താരാഷ്ട്ര യാത്രകൾ, ഇറ്റലിക്കകത്ത് മുപ്പത് യാത്രകൾ, 119 അപ്പസ്തോലിക ഭരണഘടനകൾ അടക്കം നിരവധി സഭാപ്രബോധനങ്ങൾ ബെനഡിക്ട് പതിനാറാമൻ മാർപാപ്പാ സഭയ്ക്കും ലോകത്തിനും സമ്മാനിച്ചു. ഇവയെല്ലാം അദ്ദേഹത്തിന്റെ കർമ്മകാണ്ഡത്തിന്റെ ആഴവും വ്യാപ്തിയും വ്യക്തമാക്കുന്നതാണ്. ഗ്രീൻ പോപ്പ്, പ്രോലൈഫ് പോപ്പ്, സോഷ്യൽ നെറ്റ് വർക്കിംഗ് പോപ്പ് എന്നീ നിലകളിൽ അദ്ദേഹം ലോകചരിത്രത്തിൽ ഓർമ്മിക്കപ്പെടും.

ക്രൈസ്തവവിശ്വാസത്തെ ആധുനിക കാലഘട്ടത്തിൽ തന്റെ ജീവിതത്തിലൂടെയും ദർശനങ്ങളിലൂടെയും വ്യാഖ്യാനിച്ച പരിശുദ്ധ പിതാവ് ബെനഡിക്ട് പതിനാറാമൻ മാർപാപ്പാ തന്റെ ഉറച്ച തീരുമാനത്തിലൂടെ അതുല്യനാവുകയാണ്. മാർപാപ്പായുടെ മഹത്തായ സ്ഥാനത്യാഗം പോലും വിശ്വാസത്തിന്റെ നവമായ വ്യാഖ്യാനമായിത്തീർന്നു. വിശുദ്ധ പത്രോസിന്റെ പിൻഗാമിയെന്ന ശുശ്രൂഷയും ബെനഡിക്ട് പതിനാറാമൻ എന്ന വ്യക്തിയും രണ്ടാണെന്ന് മാർപാപ്പാ പഠിപ്പിക്കുകയായിരുന്നു. ക്രിസ്തുവിന്റെ പ്രതിപുരുഷനെന്ന സുപ്രധാനമായ ശുശ്രൂഷ നിർവഹിക്കാൻ നിയോഗിക്കപ്പെടുന്ന വ്യക്തികൾക്ക് ശാരീരികമായും മാനസികമായും അതിന് സാധിക്കാതെ വരുന്നെങ്കിൽ രാജിവയ്ക്കണമെന്ന് തന്റെ സ്ഥാനത്യാഗത്തിലൂടെ മാർപാപ്പാ പഠിപ്പിച്ചു. വ്യക്തിയെയും ശുശ്രൂഷയെയും ഒന്നിച്ചുകാണുന്ന അവസ്ഥയാണ് ഇന്ന് ലോകത്തിൽ നിലനില്ക്കുന്നത്. വ്യക്തിയും ശുശ്രൂഷയും രണ്ടാണെന്ന വ്യാഖ്യാനം മാർപാപ്പായുടെ രാജിയിലുണ്ട്. അധികാരത്തിനും സ്ഥാനമാനങ്ങൾക്കും അമിതപ്രാധാന്യം കല്പിക്കുന്ന ലോകത്തിൽ യഥാർത്ഥ ക്രൈസ്തവ വിശ്വാസിയായ ക്രിസ്തുവിന്റെ അനുയായിക്ക് ഇവയെല്ലാം നശ്വരമാണെന്ന് മാർപാപ്പാ തന്റെ ദൃഢനിശ്ചയമുള്ള പ്രവൃത്തിയിലൂടെ ലോകത്തോട് പ്രഖ്യാപിച്ചിരിക്കുന്നു. ബെനഡിക്ട് പതിനാറാമൻ മാർപാപ്പായുടെ സ്ഥാനത്യാഗം അധികാരത്തെക്കുറിച്ചും ശുശ്രൂഷയെക്കുറിച്ചും പുതിയ ചർച്ചകൾക്ക് തുടക്കമായി. ക്രൈസ്തവ വിശ്വാസത്തിന് ആധുനിക ലോകത്തിൽ വ്യാഖ്യാനം നല്കിക്കൊണ്ട് വത്തിക്കാൻ രാഷ്ട്രത്തിന്റെ തലവനും സാർവത്രിക സഭയുടെ പരമാധ്യക്ഷനും എന്ന സ്ഥാനങ്ങൾ പരിശുദ്ധ പിതാവ് ത്യജിക്കുമ്പോൾ അത് അദ്ദേഹത്തിന്റെ ജീവിതവിശുദ്ധിയും എളിമയും ജീവിതത്തോടുള്ള അദ്ദേഹത്തിന്റെ ദർശനങ്ങളും ദൃഢനിശ്ചയവുമാണ് വ്യക്തമാക്കുന്നത്.

### വിശ്വാസവർഷത്തിലെ സമ്മാനം

വിശ്വാസവർഷത്തിൽ സഭയ്ക്ക് ലഭിച്ച ദൈവത്തിന്റെ വലിയ സമ്മാനമാണ് ഫ്രാൻസിസ് പാപ്പാ. തന്റെ പ്രസംഗത്തിലൂടെയും ജീവിതത്തിലൂടെയും ലാളിത്യത്തിന്റെയും കാരുണ്യത്തിന്റെയും സംസ്കാരം രൂപപ്പെടുത്താനാണ് പരിശുദ്ധ പിതാവ് പരിശ്രമിക്കുന്നത്. കരുണയുള്ളവരാകുക, വേദനിക്കുന്നവരോട് പക്ഷം ചേരുക, ലളിതജീവിതം നയിക്കുക, സാഹോദര്യം പടുത്തുയർത്തുക, ആവശ്യത്തിലിരിക്കുന്നവരെ സഹായിക്കുക തുടങ്ങിയ സന്ദേശങ്ങൾ അദ്ദേഹം ആവർത്തിച്ചു പറഞ്ഞുകൊണ്ടിരിക്കുന്നു. ലോകത്തെ മുഴുവൻ അദ്ഭുതപ്പെടുത്തിക്കൊണ്ടാണ് 2013 മാർച്ച് മാസം 13-ാംതീയതി ഫ്രാൻസിസ് മാർപാപ്പാ വത്തിക്കാനിലെ വിശുദ്ധ പത്രോസിന്റെ ബസിലിക്കയുടെ മട്ടുപ്പാവിൽ ആദ്യമായി പ്രത്യക്ഷപ്പെട്ടത്.

വിശുദ്ധ പത്രോസിന്റെ പിൻഗാമിയെ തിരഞ്ഞെടുക്കാനുള്ള കോൺക്ലേവ് വത്തിക്കാനിൽ ആരംഭിക്കുന്നതിന് ഏറെ മുമ്പുതന്നെ മാർപാപ്പായാകാൻ സാധ്യതയുള്ള കർദ്ദിനാൾമാരെക്കുറിച്ച് അന്തർദേശീയ മാധ്യമങ്ങൾ ഏറെ ചർച്ച ചെയ്തിരുന്നു. വത്തിക്കാൻ നിരീക്ഷകരായ പ്രഗൽഭരും ലോകപ്രസിദ്ധ മാധ്യമപ്രവർത്തകരും പോലും ചിന്തിക്കാത്ത പേരായിരുന്നു അർജന്റീനയിലെ ബ്യൂണസ്

ഐറിസ് അതിരൂപതാ മെത്രാപ്പോലീത്തയായിരുന്ന കർദ്ദിനാൾ ജോർജ് മരിയോ ബർഗോളിയായുടേത്. മാർപാപ്പായായി കോൺക്ലേവിൽ പ്രവേശിക്കുന്നവർ കർദ്ദിനാൾമാരായിത്തന്നെ തിരികെവരും എന്ന ഇറ്റാലിയൻ പഴഞ്ചൊല്ല് അന്വർത്ഥമാക്കികൊണ്ടാണ് 76 വയസുകാര നായ കർദ്ദിനാൾ ജോർജ് മാരിയോ ബർഗോളിയോ മാർപാപ്പായായി തിരഞ്ഞെടുക്കപ്പെട്ടത്. വിശുദ്ധ പത്രോസിന്റെ പിൻഗാമിയുടെ തിരഞ്ഞെടുപ്പ് ദൈവത്തിന്റെ പ്രവർത്തനം തന്നെയാണെന്നു തെളിയിക്കുന്നതായി ലത്തീൻ അമേരിക്കയിൽ നിന്നുള്ള ആദ്യമാർപാപ്പായുടെ തിരഞ്ഞെടുപ്പ്. വിശ്വാസവർഷത്തിൽ സഭയുടെ വിശ്വാസം ഊട്ടിയുറപ്പിച്ചുകൊണ്ടാണ് ഫ്രാൻസിസ് പാപ്പായെ കർദ്ദിനാൾമാർ തിരഞ്ഞെടുത്തത്.

**വിശ്വാസവെളിച്ചം**

പരിശുദ്ധപിതാവ് ഫ്രാൻസിസ് മാർപാപ്പായുടെ പ്രഥമ ചാക്രികലേഖനമായ വിശ്വാസ വെളിച്ചം *(Lumen Fidei)* 2013 ജൂലൈ 5-ന് പ്രസിദ്ധീകരിച്ചുകൊണ്ട് വിശ്വാസവർഷ ത്തിന്റെ പ്രാധാന്യം ഫ്രാൻസിസ് പാപ്പാ പ്രഖ്യാപിച്ചു. സാർവത്രിക സഭ വിശ്വാസവർഷം ആചരിക്കുന്ന പശ്ചാത്ത ലത്തിലാണ് വിശ്വാസത്തെക്കുറിച്ച് പത്രോസിന്റെ പിൻഗാമി ചാക്രികലേഖനം പ്രസിദ്ധീകരിച്ചത്. 2013 ഫെബ്രുവരി 28 -ന് സ്ഥാനത്യാഗം ചെയ്ത ബെനഡിക്ട് പതിനാറാമൻ മാർപാപ്പാ എഴുതിത്തുടങ്ങിയ ചാക്രികലേഖനം പൂർണമാ ക്കിയതാണ് വിശ്വാസ വെളിച്ചം എന്ന് ഫ്രാൻസിസ് മാർപാപ്പാ ചാക്രികലേഖനത്തിന്റെ ആമുഖത്തിൽ തന്നെ വ്യക്തമാക്കിയിട്ടുണ്ട്. വിശ്വാസവർഷത്തിൽ ദൈവിക ദാനവും മാനുഷിക പ്രവൃത്തിയുമായ വിശ്വാസത്തെ സംബ ന്ധിച്ച് സഭയുടെ ആധികാരികമായ ഒരു പ്രബോധനം ഉണ്ടാ കണമെന്ന് ആഗ്രഹിച്ചതുകൊണ്ടാണ് വിശ്വാസ വെളിച്ചം എന്ന ചാക്രികലേഖനം തയ്യാറാക്കിയതെന്ന് മാർപാപ്പാ വെളിപ്പെടുത്തുകയുണ്ടായി. 2013 ജൂൺ 29-ന് വിശുദ്ധ പത്രോസിന്റെയും പൗലോസിന്റെയും തിരുനാൾ ദിനത്തി ലാണ് മാർപാപ്പാ തന്റെ പ്രഥമ ചാക്രികലേഖനത്തിൽ ഒപ്പു വച്ചത്.

ആമുഖവും നാല് അധ്യായങ്ങളുമുള്ള ചാക്രികലേഖന ത്തിലെ പ്രഥമ അധ്യായം വിശുദ്ധഗ്രന്ഥത്തിലെ വിശ്വാസ ചരിത്രത്തെക്കുറിച്ചും രണ്ടാം അധ്യായം വിശ്വാസത്തെയും യുക്തിയെയും സംബന്ധിച്ചും മൂന്നാമത്തെ അധ്യായം സഭയിലൂടെ കൈമാറ്റം ചെയ്യപ്പെടുന്ന വിശ്വാസത്തെക്കു റിച്ചും നാലാം അധ്യായം പ്രവൃത്തിയിലൂടെ സാക്ഷാത്ക രിക്കപ്പെടുന്ന വിശ്വാസത്തെക്കുറിച്ചുമാണ് പ്രതിപാദിച്ചിരി ക്കുന്നത്. 60 ഖണ്ഡികകളിലൂടെ വിശ്വാസത്തെക്കുറിച്ച് സമ ഗ്രമായി വിവരിക്കുന്ന വിശ്വാസ വെളിച്ചം എന്ന ചാക്രി കലേഖനത്തിൽ അമ്പതോളം ആധികാരിക ഉദ്ധരണികളു മുണ്ട്.

വിജയകരവും ഫലദായകവുമായ ക്രൈസ്തവജീവിത ത്തിന് എപ്രകാരമാണ് ക്രൈസ്തവ വിശ്വാസം ആഘോ ഷിക്കേണ്ടത് എന്നതിന് ഊന്നൽ നല്കുന്ന ചാക്രികലേ ഖനം ദൈവികസുകൃതമായ വിശ്വാസത്തെക്കുറിച്ച് വിശദ മായും സമഗ്രമായും വിവരണം നല്കുന്നു. ദൈവികസുകൃ തങ്ങളായ സ്നേഹത്തെക്കുറിച്ച് *(Deus Caritas Est)* 2005-ലും പ്രത്യാശയെക്കുറിച്ച് *(Spe Salvi)* 2007-ലും ബെനഡിക്ട് പതി നാറാമൻ മാർപാപ്പാ ചാക്രികലേഖനങ്ങൾ പ്രസിദ്ധീകരി ച്ചിരുന്നു. ബെനഡിക്ട് പതിനാറാമൻ മാർപാപ്പായുടെ പാര മ്പര്യം പിൻതുടർന്ന് ദൈവിക പുണ്യങ്ങളായ സ്നേഹം, പ്രത്യാശ, വിശ്വാസം എന്നിവയെക്കുറിച്ചുള്ള സഭാപ്രബോ ധനത്തിന്റെ പൂർത്തീകരണം കൂടിയാണ് ഫ്രാൻസിസ് മാർപാപ്പായുടെ വിശ്വാസ വെളിച്ചം എന്ന പ്രാഥമിക ചാക്രികലേഖനം. സഭ വിശ്വാസവർഷം ആചരിക്കുന്ന അവ സരത്തിൽ വിശ്വാസത്തെക്കുറിച്ച് വ്യക്തവും സമഗ്രവുമായ സഭാപ്രബോധനമാണ് വിശ്വാസ വെളിച്ചത്തിലൂടെ വെളിച്ചം കണ്ടിരിക്കുന്നത്. ദൈവത്തിന്റെ ദാനമായ വിശ്വാ സത്തിൽ ആഴപ്പെടാനും അതിൽ നിലനില്ക്കാനും തീക്ഷ ണതയോടെ വിശ്വാസം പങ്കുവയ്ക്കാനും അനേകർക്ക് ഈ ചാക്രികലേഖനം പ്രചോദനവും ആവേശവുമാകുമെന്നതിൽ സംശയമില്ല.

**ഉപസംഹാരം**

വിശ്വാസവർഷം അവസാനിക്കുമ്പോൾ സാർവത്രിക സഭയോടൊപ്പം നിരവധിയായിട്ടുള്ള നന്മകൾ കേരള സഭയ്ക്കും ഉൾക്കൊള്ളാൻ സാധിച്ചിട്ടുണ്ട്. സഭാ പ്രബോധനങ്ങളുടെ വലിയ ആവേശം കേരളസഭയിൽ അടുത്തകാലത്തുണ്ടായിട്ടുണ്ട്. കത്തോലിക്കാസഭയുടെ മതബോധനഗ്രന്ഥത്തിന്റെയും യുവജനമതബോധന ഗ്രന്ഥത്തിന്റെയും വ്യാപനം ഏതുകാലഘട്ടത്തിലേക്കാളും അധികമായി വിശ്വാസവർഷത്തിൽ ഉണ്ടായിട്ടുണ്ട്. വിശ്വാസമെന്ന ദൈവീകപുണ്യത്തെക്കുറിച്ചുള്ള പഠനം ആഴമായി പലയിടങ്ങളിലും നടന്നു. വിശ്വാസവെളിച്ചമെന്ന ചാക്രികലേഖനത്തിന്റെ പ്രസിദ്ധീകരണം ഇത്തരം പഠനങ്ങൾക്ക് ഏറെ സഹായകമായി. ദാനമായി സ്വീകരിച്ച വിശ്വാസമെന്ന പുണ്യത്തെ കൂടുതൽ മനസ്സിലാക്കാനും അറിയാനും വിശ്വാസവർഷം സഹായകമായിട്ടുണ്ട്. വിശ്വാസവർഷത്തിൽ നാം ഉൾക്കൊണ്ട നവചൈതന്യം തുടർന്നുകൊണ്ടുപോകാനും വിശ്വാസത്തിന് സാക്ഷ്യം വഹിച്ചുകൊണ്ട് സന്തോഷപൂർവം ജീവിക്കാനും സാധിക്കുമ്പോഴാണ് വിശ്വാസവർഷാചരണം യഥാർത്ഥ ത്തിൽ അന്വർത്ഥമാകുന്നത്. പരിശുദ്ധ പിതാവ് ഫ്രാൻസിസ് പാപ്പാ സൂചിപ്പിച്ചതുപോലെ വിശ്വാസവർഷം നമുക്ക് കൃപയുടെ വർഷമായിരുന്നു.



കവർസ്റ്റോറി



# വിശ്വാസ ജീവിതം ഇടവകയിൽ

റവ. ഫാ. ഗീവർഗ്ഗീസ് വല്യചാങ്ങവീട്ടിൽ



നവ സുവിശേഷവൽക്കരണത്തിന്റെ ഈ കാലത്ത് വിശ്വാസവർഷാചരണം ഏറെ പ്രസക്തമാണ്. ക്രിസ്തുവിന്റെ ചൈതന്യത്താൽ ജ്വലിച്ച് ലോകത്തെ പുളിപ്പിക്കുന്ന മാവെന്ന നിലയിൽ നമ്മുടെ ഉത്തരവാദിത്വം, സുവിശേഷം ഭൗതികമണ്ഡലത്തിൽ വ്യാപിപ്പിക്കുക, പൂർണ്ണമാക്കുക, സുവിശേഷം മനുഷ്യരെ അറിയിക്കുക, വിശുദ്ധീകരിക്കുക എന്നതാണ് (അല്മായ പ്രേക്ഷിതത്വം 2). മാമോദീസാ വഴി സഭയോടു യോജിപ്പിലും സ്ഥൈര്യലേപനം വഴി പരിശുദ്ധാരൂപിയുടെ ശക്തിയാൽ ബലപ്പെടുത്തിയും കർത്താവ് ഏൽപ്പിച്ചിട്ടുള്ള ദൗത്യമാണിത്. (1 പത്രോ 2:410). വിശ്വാസവർഷത്തിൽ നമ്മൾ ചെയ്യണമെന്ന് സഭ ആവശ്യപ്പെടുന്നത് മൂന്നു കാര്യങ്ങളാണ്.

1. വിശ്വാസം വീണ്ടും കണ്ടെത്തി പരിപോഷിപ്പിക്കണം
2. വിശ്വാസത്തിൽ ആഴപ്പെടണം
3. സ്നേഹത്തിലധിഷ്ഠിതമായ വിശ്വാസം ജീവിക്കണം (വിശ്വാസത്തിന്റെ കവാടം)

വിശ്വാസവർഷം ക്രിസ്തുവിലേക്കുള്ള നവീകൃതവും യഥാർത്ഥവുമായ മാനസാന്തരത്തിനുള്ള ക്ഷണമാണ്. സഭയുടെ നവീകരണം ലക്ഷ്യമാക്കി നാം നടത്തുന്ന വിശ്വാസ തീർത്ഥാടനം വിശ്വാസികളുടെ ജീവിതത്തിലൂടെ ഫലപ്രാപ്തിയിലെത്തും. നമ്മെ സംബന്ധിച്ച് വിശ്വാസം ഒരു സ്വകാര്യപ്രവർത്തിയല്ല. കർത്താവിനോടൊത്തു ജീവിക്കേണ്ടതിനായി, അവിടത്തോടൊത്തു നിൽക്കാനുള്ള തിരഞ്ഞെടുപ്പാണ് നമുക്കു വിശ്വാസ സ്വീകരണം. മൂന്നു വർഷത്തെ തന്റെ പരസ്യജീവിതം സമൂഹത്തിലെ മനുഷ്യന്റെ വ്യത്യസ്ഥ ജീവിതാവസ്ഥകളോട് ചേർന്നു നിന്നാണ് കർത്താവ് ജീവിച്ചത്. അങ്ങനെ സുവിശേഷം അന്നത്തെ മനുഷ്യർക്ക് സ്വീകാര്യവും അവരുടെ പ്രശ്ങ്ങൾക്ക് പരിഹാരവുമായി.

### മരുഭൂമിക്ക് പുറത്ത് ജീവന്റെ നാട്ടിലേക്ക്

ക്രിസ്തുവിലുള്ള വിശ്വാസം ദൈവവചനം അനുസരിച്ച് ജീവിക്കാൻ നിരന്തരം നമ്മെ പ്രചോദിപ്പിക്കുന്നു. ദൈവം ചെയ്യുന്ന കാര്യങ്ങൾ നവമായി ഗ്രഹിക്കാൻ നമ്മെ സഹായിക്കുന്നത് വിശ്വാസമാണ്. ദൈവത്തിന്റെ സ്നേഹം ഇന്നത്തെ മനുഷ്യർക്ക് അനുഭവമാക്കുന്നത് നാം വിശ്വാസത്തിൽ ജീവിക്കുമ്പോഴാണ്. ആദിമക്രൈസ്തവരുടെ ജീവിതശൈലി ഇന്നത്തെ വിശ്വാസികൾക്കുള്ള മാതൃകയായി വി.ബൈബിൾ സാക്ഷ്യപ്പെടുത്തുന്നു.




വിശ്വസിച്ചവർ എല്ലാം ഒറ്റ സമൂഹമാവുകയും തങ്ങൾക്കുണ്ടായിരുന്നതെല്ലാം പൊതുവായി കരുതുകയും ചെയ്തു. അവർ തങ്ങളുടെ സ്വത്തുക്കളും വസ്തുവകകളും വിറ്റ് ആവശ്യാനുസരണം എല്ലാവർക്കുമായി വീതിച്ചു. അവർ ഏകമനസ്സോടെ താൽപ്പര്യപൂർവ്വം അനുദിനം ദൈവാലയത്തിൽ ഒന്നിച്ചുകൂടുകയും ഭവനംതോറും അപ്പം മുറിക്കുകയും ഹൃദയ ലാളിത്യത്തോടും ആഹ്ളാദത്തോടും കൂടെ ഭക്ഷണത്തിൽ പങ്കുചേരുകയും ചെയ്തു. (അപ്പ 2:4 445).

ഭൗതികസൗകര്യങ്ങൾ ആവശ്യമാണ്. അവയെ വിശുദ്ധീകരിച്ച് ദൈവഹിതാനുസരണം ഉപയോഗിച്ച് മനുഷ്യക്ഷേമം ഉറപ്പാക്കാൻ വിശ്വാസികൾക്ക് കടമയുണ്ട്. അങ്ങനെ സുവിശേഷപ്രചരണവും മാനവ വിശുദ്ധീകരണവും സാധ്യമാകുന്നു. (അല്മായപ്രേഷിതത്വം 6). നന്മപ്രവർത്തികളും ക്രിസ്തീയ ജീവിതസാക്ഷ്യവുമാണ് ഇതിനുള്ള മാർഗ്ഗങ്ങൾ (മത്താ 5:16). സുവിശേഷത്തിനു വിരുദ്ധമായൊരു ജീവിതം വിശ്വാസിക്കില്ല. ആരാധനയിൽ മുറിക്കുന്ന ദൈവവചനത്തെ പരസ്നേഹത്തിൽ മനുഷ്യർക്ക് അവർ പങ്കുവച്ചു. കാരണം സ്നേഹം കൂടാതെയുള്ള വിശ്വാസം ഫലശൂന്യമാണന്നവർ വിശ്വസിച്ചിരുന്നു. ഇന്നു ലോകം ദൈവത്തെ അനുഭവിച്ചറിയുന്നത് വിശ്വാസികളിലൂടെയാണ്. സുവിശേഷ ശ്രവണത്തിലൂടെ ദൈവദർശനം യാഥാർത്ഥ്യമാക്കുന്നതിൽ വിശ്വാസികൾക്ക് സവിശേഷമായ പങ്കുണ്ട് (1കോരി 16:1314). അതിനാൽ ഈ വിശ്വാസവർഷത്തിൽ സ്നേഹത്തിന്റെ സാക്ഷ്യം തീവ്രമാക്കാനുള്ള ആഹ്വാനമാണ് സഭ നൽകുന്നത്.

**ഇടവക വാശ്വാസികളുടെ സമൂഹം**

ക്രിസ്തുവിൽ പൂർണ്ണമായി വെളിപ്പെട്ട സുവിശേഷ ദൗത്യങ്ങൾ സഭയാണ് ഇന്ന് ലോകത്ത് തുടരുന്നത്. ദൈവത്തിന്റെ രക്ഷാകര രഹസ്യത്തിലേക്ക് മനുഷ്യരെ ആനയിക്കാൻ അതുവഴി ലോകം മുഴുവൻ ദൈവവുമായുള്ള ബന്ധത്തിലാക്കാൻ. ലൗകിക ജീവിതക്രമങ്ങളെ വിശ്വാസചൈതന്യത്താലും ദൈവവചനത്താലും വിശുദ്ധീകരിക്കാൻ സഭയ്ക്ക് കഴിയണം. അത് സുവിശേഷ സത്യങ്ങളെ ബൗദ്ധിക പഠനങ്ങളായി അവതരിപ്പിച്ച് വിശകലനം ചെയ്യുന്നതിലല്ല, മറിച്ച് അനുദിന ജീവിതത്തിലൂടെ പ്രാവർത്തികമാക്കുന്നതിലൂടെയാണ് നിർവ്വഹിക്കേണ്ടത്. പ്രസ്തുത ദൗത്യം സഭ ചെയ്യുന്നത് ഇടവക കൂട്ടായ്മകളിലൂടെയാണ്. ഓരോ പ്രദേശത്തിന്റെയും സാംസ്കാരിക പശ്ചാത്തലത്തിൽ രൂപം കൊണ്ടിട്ടുള്ള ഇത്തരം ഇടവകകൾ ആ പ്രദേശത്തുള്ള സഭയുടെ പ്രതിരൂപമാണ്. സഭയിൽ തുടരുവാൻ ക്രിസ്തു ഭരമേൽപ്പിച്ച ശുശ്രൂഷകൾ ലോകത്തിന് സംലഭ്യമാക്കുന്നത് ഇടവകകളാണ്. ഒരു വിശ്വാസ സമൂഹത്തിന്റെ സാന്നിദ്ധ്യവും ജീവിതവും വിശ്വാസവളർച്ചയും കൈമാറ്റത്തിനും ഉപകരിക്കും. അങ്ങനെയെങ്കിൽ വിശ്വാസവർഷത്തിൽ ഇടവകയിൽ നടക്കേണ്ട വിശ്വാസപരിപോഷണം ശ്രദ്ധാപൂർവ്വം ക്രമീകരിക്കണം. ക്രൈസ്തവ വിശ്വാസത്തിന്റെ അടിസ്ഥാനപ്രമാണങ്ങൾ സ്വീകരിച്ച കുടുംബങ്ങൾ ചേരുന്നതാണ് ഓരോ ഇടവകയും. എന്നാൽ വിശ്വാസ ജീവിതത്തിലെ ഇന്നത്തെ നിർജ്ജീവത്വം വിശ്വാസ സത്യങ്ങളെക്കുറിച്ചുള്ള അറിവിന്റെ അഭാവമല്ല, അവ ജീവിക്കുന്നതിൽ പരാജയപ്പെട്ടതിന്റെ പരിണിതഫലങ്ങളാണ്. സഭ ആധുനിക ലോകത്തിൽ നിർവ്വഹിക്കേണ്ട ദൗത്യങ്ങൾ സവിസ്തരം രണ്ടാം വത്തിക്കാൻ കൗൺസിൽ വിവരിക്കുന്നു. കൂടാതെ ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പ നൽകിയ സിനഡാനന്തരം അപ്പസ്തോലിക പ്രബോധനം (Christifideles Laici, 30 Dec 1988) അൽമായ വിശ്വാസികളുടെ വിളിയും ദൗത്യവും വിശ്വാസാനുസൃത ജീവിതത്തിന് വ്യക്തമായ നിർദ്ദേശങ്ങൾ നൽകുന്നു.

വിശ്വാസികളുടെ കൂട്ടായ്മ ആയതിനാൽ ഓരോ ഇടവകയിലും വിശ്വാസജീവിതം പ്രോൽസാഹിപ്പിക്കണം. ക്രീയാത്മകമായ പദ്ധതികൾ വിഭാവനം ചെയ്ത് അതിനുള്ള അവസരങ്ങൾ സൃഷ്ടിക്കണം. നവസുവിശേഷവൽക്കരണം ആദ്യം നടക്കേണ്ടത് നമ്മുടെ ഇടവകകളിലാണ്. ദൈവകൃപയുടെ നിറവും ആത്മാഭിഷേകവും അതിനു നമ്മെ പ്രാപ്തരാക്കും. വിശ്വാസികളുടെ ജീവിതം മറ്റു മനുഷ്യർക്ക് ദൈവദർശനത്തിനുള്ള വേദികളാകണം.

ദൈവാലയത്തിൽ അൾത്താരയിൽ നടക്കുന്ന കൂദാശാനുഷ്ഠാനങ്ങൾ കുടുംബങ്ങളെ-വ്യക്തികളെ വിശുദ്ധീകരിക്കുന്നു. ഈ വിശുദ്ധീകരണ ദൗത്യം അൾത്താരയ്ക്കപ്പുറം തുടരുന്നതിന് വിളിക്കപ്പെട്ടവരാണ് വിശ്വാസികൾ. അത് നിർവ്വഹിക്കാൻ അവർ കൂദാശകളോട് ചേർന്നു നിൽക്കണം. പ്രത്യേകിച്ച് വി.കുർബാന, വി.കുമ്പസാരം. ആരാധനയിലെ സജീവപങ്കാളിത്തമാണ് അർത്ഥപൂർണ്ണമായ വിശ്വാസജീവിതത്തിലെ പ്രഥമതലം. ദൈവാലയത്തിലെ ആത്മീയാന്തരീക്ഷം കുടുംബത്തിലും വ്യക്തി ജീവിതത്തിലും നിലനിർത്തണം. ലോകത്തിൽ ജീവിക്കുമ്പോൾ നമ്മുടെ കർത്തവ്യ നിർവ്വഹണത്തിൽ ആത്മീയ ചൈതന്യ നിറവ് ഉണ്ടാകണം. വിശ്വാസ ജീവിതത്തിന് സഹായമാകാത്തതൊന്നും നമ്മുടെ ജീവിത

ശൈലി ആകരുത്. വിശ്വാസ സത്യങ്ങൾ ദീപ്തമാക്കുന്നതാകണം നമ്മുടെ ഭൗതീക ജീവിതം. ആത്മീയതയാൽ നിരന്തരം അതിനെ വിശുദ്ധീകരിക്കണം.

ലോകത്തോടുള്ള അമിതമായ സൗഹൃദം നമ്മെ ദൈവത്തിൽ നിന്നകറ്റുന്നു. കപട ആത്മീയത വർദ്ധിക്കുന്ന ഈ കാലഘട്ടത്തിൽ ക്രിസ്തീയ മൂല്യങ്ങൾക്കും വിശ്വാസത്തിനും അർത്ഥവ്യത്യാസം നൽകി നിസാരവൽക്കരിക്കുന്നു. സ്വാർത്ഥ നേട്ടങ്ങൾക്കായി ദൈവ വിശ്വാസത്തെ വ്യാഖ്യാനിക്കുന്നു. ദൈവാലയത്തിനകത്ത് മാത്രമല്ല ആത്മീയത ജീവിക്കേണ്ടത്. അത് കുടുംബത്തിലും, സാമൂഹ്യജീവിത ത്തിലും വ്യക്തിബന്ധങ്ങളിലും വ്യാപിപ്പിക്കണം. പ്രാർത്ഥന, ദൈവ വചനം, ഭക്താഭ്യാസങ്ങൾ, നോമ്പ്, ഉപവാസം, പരിഹാര പ്രവൃത്തികൾ മുതലായവ കുടുംബങ്ങളിലും ഉണ്ടാകണം. വ്യക്തിയെന്ന നിലയിൽ വിശ്വാസം ജീവിക്കണം. ഇടവകയിൽ വിശ്വാസ ജീവിതം കാര്യക്ഷമമാക്കണം. ആഘോഷങ്ങൾക്കപ്പുറം അനുദിന ജീവിതത്തിൽ വിശ്വാസം സജീവമായി ജീവിക്കണം. വിവിധ സംഘടനകളെ ഇടവകയോടു ചേർന്നുള്ള സമൂഹത്തെ വിശുദ്ധീകരിക്കുന്നതിനുള്ള ഉപാധിയാക്കണം. രാഷ്ട്രീയ സംഘടനകളുടെ പ്രവർത്തന ശൈലിയിലല്ല അവ സംഘടിപ്പിക്കേണ്ടത്. മാസത്തിൽ പല പ്രാവശ്യം സംഘടനകൾ ഒരുമിച്ചു കൂടി വിശ്വാസം പഠിക്കണം. പരിശീലന പദ്ധതികൾക്ക് ഉത്തരവാദിത്തപ്പെട്ടവർ നേതൃത്വം നൽകണം. വിശ്വാസത്തിന്റെ കണ്ണ് (Eye of Faith) വിശ്വാസി സ്വന്തമാക്കണം. നിസ്വാർത്ഥ സ്നേഹവും എളിമയും ഇടവക സമൂഹത്തിന്റെ മുഖമുദ്രകളാകണം. ഒരു കുടുംബമായി ഇടവകയിലെ എല്ലാവരും ദൈവാരാധനയിൽ പങ്കുചേരാൻ ആവശ്യമായ ഭൗതീക-ആത്മീയ സുരക്ഷിതത്വം ഉറപ്പാക്കണം. ദൈവത്തിനു ലോകത്തെ സമീപിക്കുന്നതിനുള്ള മാർഗ്ഗങ്ങളാണ് ഇടവകയും അതിലെ കുടുംബങ്ങളും. അനുഗ്രഹിക്കാൻ നീട്ടുന്ന ദൈവകരമാണ് ലോകത്തിൽ നമ്മുടെ കുടുംബങ്ങൾ.

**വിശ്വസിക്കുന്നതിലൂടെ വളരുന്ന വിശ്വാസം**

മാതാപിതാക്കൾക്ക് വിധേയപ്പെടുന്ന മക്കൾക്കു മാത്രമേ വിശ്വാസം സംരക്ഷിക്കാനും സാക്ഷ്യപ്പെടുത്താനും കഴിയൂ. ഭൗതികതയുടെ അമിത സ്വാധീനവും സാങ്കേതിക വിവര സാധ്യതകളുടെ ദുരുപയോഗവും കുട്ടികളെയും യുവജനങ്ങളെയും വഴിതെറ്റിക്കുന്നു. മാതാപിതാക്കളെക്കാളുപരി കൂട്ടുകാരെ വിശ്വസിക്കുന്ന അവർ വിശ്വാസ ജീവിതത്തിൽ നിന്നകലുകയാണ്. വിശ്വാസം ജീവിക്കാനവർക്ക് താല്പര്യമില്ല. അനുകരണാർഹമായ വിശ്വാസ ജീവിതമാതൃകകളുടെ അഭാവവും, മാതാപിതാക്കൾ- മക്കൾ ബന്ധത്തിലെ തകർച്ചയും നിരീശ്വരവാദ പ്രസ്ഥാനങ്ങളിലേക്കും നശീകരണ പ്രവർത്തനങ്ങളിലേക്കും അവരെ നയിക്കുന്നു. അതിനാൽ വിശ്വാസ ജീവിതത്തിന് തുടർ പരിശീലനം ഇടവകയിൽ ക്രമീകരിക്കണം. കാലഘട്ടത്തിനാവശ്യമായി വിശ്വാസം പ്രാവർത്തികമാക്കാൻ അവസരങ്ങൾ ഒരുക്കണം. വ്യക്തിപരമായ ശ്രദ്ധ അവർക്ക് നൽകണം. ഇടവകയോടു ചേർന്നുള്ള സമൂഹത്തിൽ ക്രിയാത്മകമായി ഇടപ്പെടുമ്പോൾ വിശ്വാസ സത്യങ്ങൾ അഭംഗുരം കാത്തുസൂക്ഷിക്കണം. സാമൂഹ്യ പ്രാധാന്യമുള്ള വിഷയങ്ങളിൽ വിശ്വാസിയുടെ നിലപാട് വ്യക്തമാക്കണം. യുവജനങ്ങളെയും കുട്ടികളെയും ദൈവാരാധനയിലും വിശ്വാസ ജീവിതത്തിലും നിലനിർത്താനാവശ്യമായ നൂതന പദ്ധതികൾ ഇടവകയുടെ സാഹചര്യമനുസരിച്ചു ക്രമീകരിക്കണം. വിശ്വാസം പഠിക്കുന്നതിനു സായാഹ്ന സംഗമങ്ങൾ, സമകാലീന സംഭവങ്ങളെ വിശ്വാസ വെളിച്ചത്തിൽ വിലയിരുത്തുന്ന ചർച്ചകൾ തുടങ്ങിയവ സംഘടിപ്പിക്കാം. ഇടവകയോട് ചേർന്ന് വിശ്വാസ ചൈതന്യം നഷ്ടമാകാത്ത ആഘോഷങ്ങൾ നടത്താം. ഇടവകയിൽ വിശ്വാസം ജീവിക്കുന്നതിനു വ്യത്യസ്ത ശുശ്രൂഷാ വേദികൾ കണ്ടെത്തണം. യുവജനങ്ങളുടെ സർഗാത്മക കഴിവുകൾ വിശ്വാസ പ്രഘോഷണത്തിന് ഉപയോഗിക്കണം. ചുരുക്കത്തിൽ വിശ്വാസിക്കുന്നതിലൂടെ മാത്രമേ വിശ്വാസം വളരൂ എന്ന് അവരെ ബോധ്യപ്പെടുത്തണം.

കുടുംബത്തിൽ ആരംഭിക്കുന്ന വിശ്വാസ ജീവിതം പരിപോഷിപ്പിച്ച് ആഴപ്പെടുത്തുന്നത് ഇടവക സമൂഹമാണ്. കാലഘട്ടത്തിന്റെ പ്രത്യേകതകൾ മനസ്സിലാക്കി വിശ്വാസ ജീവിതം വിശ്വാസികളുടെ സമഗ്ര വളർച്ച ലക്ഷ്യമാക്കി സജീവമാക്കണം. വിശ്വാസത്തിന്റെ മനോഭാവവും കാഴ്ചപ്പാടും, ജീവിതവും ക്രൈസ്തവ ജീവിതത്തിന്റെ അടിസ്ഥാനതത്വങ്ങളാണ്.

**സ്നേഹത്തിൽ വിരിയുന്ന വിശ്വാസം**

വിശ്വാസം സ്നേഹത്തിലധിഷ്ഠിതമായ പ്രവർത്തികളിലേക്ക് നയിക്കണം. ഇടവകയ്ക്ക് പുറത്തേക്ക് വിശ്വാസം കൈമാറുന്നത് ഉപവി പ്രവൃത്തികളിലൂടെയാണ്. (യാക്കോബ് 2:17) നന്മ ചെയ്യുന്നതിൽ ലാഭ-നഷ്ടങ്ങൾ മാനദണ്ഡമാക്കരുത്. മറിച്ച് വിശ്വാസം ജീവിക്കുന്നതിനുള്ള അവസരങ്ങളായി കാണണം. സഹനത്തിലാണ് വിശ്വാസ ജീവിതം ഫലസമൃദ്ധമാകുന്നത്. ഏതു ജീവിത സാഹചര്യത്തിലും വിശ്വാസിയെന്ന ശ്രേഷ്ഠ സ്ഥാനത്തിന്റെ തനിമ സൂക്ഷിക്കണം. സ്നേഹവും സഹനവുമാണ് വിശ്വാസത്തെ ജീവസുറ്റതാക്കുന്നത്. പ്രാദേശിക സഭകളുടെ ചെറിയ പതിപ്പായ ഇടവകകളാണ് വിശ്വാസ ജീവിതത്തിലെ അടിസ്ഥാന ഘടകം. കുടുംബങ്ങളും വ്യക്തികളുമാണ് അവിടെ വിശ്വാസം ജീവിക്കുന്നതും.



കവർസ്റ്റോറി



# വിശ്വാസ ജീവിതം
## കുടുംബങ്ങളിലും വ്യക്തി ജീവിതത്തിലും

**മനോജ് എബ്രഹാം ചന്ദനപള്ളി**

'വിശ്വാസം' എന്നാൽ 'വിശേഷണമുള്ള ശ്വാസം' എന്ന് പൊതുവേ പറയാം. എന്നുവെച്ചാൽ 'ആന്തരിക ജീവന്റെ പ്രാണവായുവാണ് വിശ്വാസം' എന്നു സാരം. 'യാഗത്തിലും, ഹോമത്തിലും, ബലിയിലും, പ്രതിമയിലും ഉള്ള സങ്കൽപ്പങ്ങൾ ഒന്നും ദൈവത്തെ അറിയുവാൻ സഹായകമായതോ, സംശയാതീതമായതോ ആയ ഉപാധികളല്ല' എന്ന് ഭാരതീയ ഉപനിഷത്തുകൾ പറയുന്നു. 'ദൈവബോധം ഉണ്ടാക്കാൻ അല്ലെങ്കിൽ ദൈവത്തെ അറിയാൻ വിശ്വാസം മാത്രമേ ഒരു മാർഗ്ഗമുള്ളു' എന്നാണ് കഠോപനിഷത്ത് 6-ാം അധ്യായം 12-ാം വാക്യം പറയുന്നത്. വി. ബൈബിളും ഇതു തന്നെ പറയുന്നു. 'കാഴ്ചയാലല്ല വിശ്വാസത്താലത്രേ ഞങ്ങൾ നടക്കുന്നത്' (2 കോരി.5:7).

വിശ്വാസമാണ് ക്രിസ്തീയ ജീവിതത്തിന്റെ കാതൽ. ക്രിസ്തുവിനേയും, അവിടുത്തെ ദിവ്യോക്തികളെയുമാണ് അത് കേന്ദ്രീകരിച്ചിരിക്കുന്നത്. 'യേശു കർത്താവാണെന്ന് അധരം കൊണ്ടു പറയുകയും, ദൈവം അവനെ മരിച്ചവരിൽ നിന്നു ഉയർപ്പിച്ചു എന്ന് ഹൃദയത്തിൽ ഉറപ്പിക്കുകയും ചെയ്യുന്നതാണ് നമ്മുടെ വിശ്വാസം'. വിശ്വസിക്കുക എന്നാൽ ക്രിസ്തുവിന്റെ വ്യക്തിത്വത്തിലേക്ക് സംയോജിക്കുക എന്നതാണ്. യേശു നാഥൻ വ്യക്തമാക്കുന്നു. 'വിശ്വസിക്കുന്നവൻ രക്ഷിക്കപ്പെടും വിശ്വസിക്കാത്തവൻ ശിക്ഷിക്കപ്പെടും'. നമുക്ക് രക്ഷ നൽകുന്ന ഈ വിശ്വാസം നമ്മുടെ ജീവിതത്തിൽ എങ്ങനെയെന്ന് നമുക്ക് പരിശോധിക്കാം.

എന്താണ് ശരിയായ വിശ്വാസം? ഹെബ്രായ ലേഖനം പതിനൊന്നാം അധ്യായത്തിൽ വി.പൗലോസുശ്ലീഹ, പഴയനിയമത്തിലെ പൂർവ്വപിതാക്കൻമാരുടെ ആഴമേറിയ വിശ്വാസവും, വിശ്വാസം മൂലം അവർ എപ്രകാരം ജീവിത പ്രശ്നങ്ങളെ തരണം ചെയ്തെന്നും വളരെ മനോഹരമായി രേഖപ്പെടുത്തുന്നു. വിശ്വാസത്തിന് ഒരു നിർവ്വചനവും ലേഖന കർത്താവ് നൽകുന്നു. 'വിശ്വാസം എന്നത് പ്രത്യാശിക്കുന്നവ ലഭിക്കുമെന്നുള്ള ഉറപ്പും, കാണപ്പെടാത്തവ ഉണ്ട് എന്ന ബോധ്യവുമാണ്'. (ഹെബ്രാ: 11.1). ദൈവത്തിന്റെ വചനത്താൽ ലോകം സൃഷ്ടിക്കപ്പെട്ടുവെന്നും, കാണപ്പെടുന്നവ കാണപ്പെടാത്തവയിൽ നിന്നുണ്ടായി എന്നും വിശ്വാസം മൂലം നാം അറിയുന്നു. ദൈവത്തിന്റെ സാക്ഷ്യമാണ് വിശ്വാസത്തിന് നിദാനം. താൻ കാണുകയും, സ്പർശിക്കുകയും ചെയ്താലല്ലാതെ വിശ്വസിക്കുകയില്ലെന്ന് ശാഠ്യം പിടിച്ച തോമാശ്ലീഹായോട് ഈശോ അരുൾചെയ്തു. 'നീ എന്നെ കണ്ടതു കൊണ്ട് വിശ്വസിച്ചു. കാണാതിരുന്നിട്ടും വിശ്വസിക്കുന്നവർ ഭാഗ്യവാൻമാർ'. (യോഹ. 20:29). ഈശോ വിഭാവനം ചെയ്യുന്ന ഈ വിശ്വാസമാണ് നാം സ്വായത്തമാക്കേണ്ടത്.

വിശ്വാസം നമ്മിൽ ജനിക്കുന്നത് വചനം വായിക്കുകയും, ധ്യാനിക്കുകയും, കേൾക്കുകയും ചെയ്യുമ്പോഴാണ്. നമ്മിൽ ജനിച്ച വിശ്വാസം വളർന്ന് പന്തലിക്കുന്നതാകട്ടെ, വി. കുർബ്ബാന, പ്രാർത്ഥന, ഉപവാസം, ദാനധർമ്മം, വിശുദ്ധ ജിവിതം എന്നിവ വഴിയാണ്. വിശ്വാസമെന്ന കൃപ നമുക്ക് ലഭിക്കാനായി ദൈവം പാകിയ വചനമാകുന്ന വിപത്തിന്റെ അവസ്ഥ യേശു ക്രിസ്തു ഉപമയിലൂടെ വിവരിച്ചു തന്നിട്ടുണ്ട്. അതിൽ അധികവും, വഴിയരികിലും, പാറക്കെട്ടുകളിലും, മുൾച്ചെടികളിലുമായി കുടുങ്ങിക്കിടക്കുന്നു. നല്ല നിലത്ത് സ്വീകരിച്ചവ നന്നേ കുറവ്. ഈ വിശ്വാസവർഷത്തിൽ നാം ആത്മാർത്ഥമായി പുന:പരിശോധിക്കുക, നമ്മുടെ വിശ്വാസം ഏത് വിഭാഗത്തിൽപ്പെടുന്നു എന്നുള്ളത്. നമ്മുടെ വിശ്വാസത്തെ സമ്പത്തും, ജഡമോഹങ്ങളും,

ക്ലേശങ്ങളും എല്ലാം ഞെരുക്കുകയാണോ എന്നു നാം ചിന്തിക്കണം. യേശു ആഗ്രഹിക്കുന്നത് നമ്മിൽ വിതച്ച വചനത്തിൽ നിന്നുരുവായ വിശ്വാസത്താൽ നാമേവരും രക്ഷ പ്രാപിക്കണം എന്നാണ്. നാം രക്ഷ പ്രാപിക്കുന്നില്ലെങ്കിൽ നമ്മുടെ വിശ്വാസം കൊണ്ട് യാതൊരു പ്രയോജനവും ഇല്ലെന്ന് വി.ഗ്രന്ഥം വ്യക്തമാക്കുന്നു.

യേശുവിന്റെ പരസ്യ ജീവിതത്തിലെ അത്ഭുതങ്ങളിലെല്ലാം വിശ്വാസമാണ് രക്ഷയായി മാറിയതെന്നു നാം കാണുന്നു. ജീവിതം സുവിശേഷത്തിൽ അടിയുറച്ചതാണെങ്കിൽ ശോഭനമായിത്തീരും എന്നതിൽ ഒരു സംശയവും വേണ്ട. പലപ്പോഴും ഉണ്ടാകുന്ന സഹനങ്ങൾ, വിശ്വാസത്തെ ബലപ്പെടുത്താനും, ഉറപ്പിക്കാനും വേണ്ടിയായിരിക്കണം. പ്രഭാഷകന്റെ പുസ്തകത്തിൽ ഇപ്രകാരം പറയുന്നു. (പ്രഭാ 2 :10:11) 'കർത്താവിനെ ആശ്രയിച്ചിട്ട് ആരാണ് ഭഗ്നാശനായത്? കർത്താവിന്റെ ഭക്തരിൽ ആരാണ് പരിത്യക്തനായത്? അവിടുത്തെ വിളിച്ചപേക്ഷിച്ചിട്ട് ആരാണ് അവഗണിക്കപ്പെട്ടത്. കർത്താവ് ആർദ്ര ഹൃദയനും കരുണാമയനുമാണ്. അവിടുന്ന് പാപങ്ങൾ ക്ഷമിക്കുകയും, കഷ്ടതയുടെ ദിനങ്ങളിൽ രക്ഷകെത്തുകയും ചെയ്യുന്നു'. പലരും പുറമേ വിശ്വാസം ഉണ്ടെന്നു നടിക്കുകയും ഉള്ളിൽ വിശ്വാസം അല്പം പോലുമില്ലാതെ ജീവിക്കുകയുമാണ്. യഥാർത്ഥ വിശ്വാസം എവിടെയുണ്ടോ അവിടെ രക്ഷയുണ്ട് എന്നതിൽ യാതൊരു സംശയവും വേണ്ട. വിശ്വാസത്തിന്റെ ആഴമാണ് രക്ഷയുടെ അളവ് നിശ്ചയിക്കുന്നത്.





വിശ്വാസമില്ലാതെ ദൈവത്തെ പ്രസാദിപ്പിക്കുക സാധ്യമല്ല. ദൈവസന്നിധിയിൽ ശരണം പ്രാപിക്കുന്നവർ ദൈവം ഉണ്ടെന്നും തന്നെ അന്വേഷിക്കുന്നവർക്ക് അവൻ പ്രതിഫലം നൽകുമെന്നും വിശ്വസിക്കണം. (ഹെബ്രാ. 11: 4-6) അപ്പോൾ വിശ്വാസം പരമപ്രധാനമായ ഒന്നാണ് എന്ന് വി.വേദപുസ്തകത്തിൽ നിന്നു തന്നെ നാം മനസ്സിലാക്കുന്നു. എന്നാൽ നിത്യജീവതത്തിൽ ഒരാളുടെ വിശ്വാസ ജീവിതത്തിന് ഭംഗം വരുത്തുന്നതും, അസ്വസ്ഥപ്പെടുത്തുന്നതുമായ ധാരാളം സാഹചര്യങ്ങൾ ഉണ്ടാകും. അഹങ്കാരം, സ്വാർത്ഥത, സുഖഭോഗാസക്തി എന്നിവ മൂലം അനേകർക്ക് വിശ്വാസം എന്ന ദാനം ലഭിക്കുന്നില്ല. വിശ്വാസ സത്യങ്ങളോടുള്ള നിഷ്പക്ഷ മനോഭാവം, വിശ്വാസത്തിനും, സന്മാർഗ്ഗത്തിനും, വിരുദ്ധമായ എല്ലാ കാര്യങ്ങളുടെയും പിറകിലുള്ള പൈശാചിക ശക്തി, വിശ്വാസ സത്യങ്ങളിലുള്ള മനപൂർവ്വമായ സംശയങ്ങൾ, മതവിരോധികളുമായുള്ള സമ്പർക്കം, മതപരമായ അനുഷ്ഠാനങ്ങളിൽ കാണിക്കുന്ന ഉപേക്ഷ തുടങ്ങിയ കാര്യങ്ങൾ കൊണ്ടാണ് സാധാരണയായി ഒരാളുടെ വിശ്വാസം നഷ്ടപ്പെടുന്നത്.

വിശ്വാസത്തിലും, പ്രത്യാശയിലും, സ്നേഹത്തിലും അനുദിനം ഒരു പുതിയ സൃഷ്ടിയായി തീരാനാണ് ഓരോ ക്രിസ്ത്യാനിയും വിളിക്കപ്പെട്ടിരിക്കുന്നതെന്ന് പരി. പിതാവ് ബനഡിക്ട് പതിനാറാമൻ മാർപാപ്പാ അദ്ദേഹത്തിന്റെ 'വിശ്വാസത്തിന്റെ കവാടം' എന്ന അപ്പസ്തോലിക ലേഖനത്തിൽ പറയുന്നു. ക്രിസ്തീയ ജീവിതം എന്നത് അടിസ്ഥാനപരമായി, ഉയർപ്പിക്കപ്പെട്ട ക്രിസ്തുവിലുള്ള വിശ്വാസ ജീവിതം ആണ്. മനുഷ്യജീവിതത്തിന്റെ എത്ര സങ്കീർണ്ണമായ പ്രശ്നങ്ങൾക്കും ഉത്തരം നൽകാൻ കഴിവുള്ളതാണ് ഉയർപ്പിക്കപ്പെട്ട ക്രിസ്തുവിലുള്ള വിശ്വാസം. ക്രിസ്തുവിലുള്ള ഈ വിശ്വാസം അനുദിനം ജീവിക്കപ്പെടേണ്ട ഒന്നാണ്. ശ്ലീഹന്മാർ വഴി നമുക്ക് കൈമാറ്റം ചെയ്ത് കിട്ടിയ ഈ വിശ്വാസത്തിന് എന്ത് വിലകൊടുത്തും സാക്ഷ്യം വഹിക്കാനുള്ള ദൗത്യം ഈ വിശ്വാസവർഷത്തിൽ നമുക്കുണ്ട്.




ദൈവവിശ്വാസത്തിൽ നിന്നുടലെടുക്കുന്ന പരസ്പര വിശ്വാസമാണ് നമ്മുടെ കുടുംബത്തെയും, സമൂഹത്തെയും, ലോകത്തെയും നയിക്കുന്ന പ്രധാന ശക്തി. എന്നാൽ ആധുനിക ശാസ്ത്ര സാങ്കേതിക വിദ്യയുടെ മാസ്മരികതകൾ പ്രദാനം ചെയ്യുന്ന സൗകര്യങ്ങൾ, വിശ്വാസത്തിലും പ്രത്യാശയിലുമുള്ള വളർച്ചയ്ക്ക് പകരം നിരാശയിലേക്കും, അസ്വസ്ഥതകളിലേക്കുമാണ് നയിക്കുന്നത്. കുടുംബത്തിന്റെയും, സമൂഹത്തിന്റെയും കെട്ടുറപ്പിക്കാൻ ആധാരമായ പരസ്പര വിശ്വാസം ഇന്ന് നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നു. വർദ്ധിച്ച് വരുന്ന ആത്മഹത്യകളും കൊലപാതകങ്ങളും ഈ വിശ്വാസ രാഹിത്യത്തിന്റെ പ്രതിഫലനങ്ങളാണ്. നമ്മുടെ വിശ്വാസം പലപ്പോഴും കേൾവിയിൽ മാത്രം ഒതുങ്ങി നിൽക്കുന്നതാണ് പ്രശ്നങ്ങൾക്കുള്ള കാരണം. ഈ വിശ്വാസ വർഷത്തിൽ വിശ്വാസത്തെ സംബന്ധിച്ച ബോധ്യങ്ങൾ കുടുംബത്തിൽ ആഴമായി ഉറപ്പിക്കപ്പെടണം. കുടുംബം വിശ്വാസത്തിന്റെ പരിശീലന കളരിയാണ്. യഥാർത്ഥ വിശ്വാസമാകുന്ന അടിത്തറയിൽ പടുത്തുയർത്തപ്പെട്ട കുടുംബങ്ങൾ ഇടവകകളിൽ ഉണ്ടാകണം.

ക്രിസ്തീയ ഭാര്യാഭർത്താക്കന്മാർ തങ്ങളുടെ മക്കൾക്കും, കുടുംബത്തിലെ മറ്റ് അംഗങ്ങൾക്കും, വിശ്വാസത്തിന് സാക്ഷികളും പ്രസാദവരത്തിന്റെ സഹപ്രവർത്തകരും ആയിരിക്കണമെന്ന് വത്തിക്കാൻ സുനഹദോസിന്റെ പഠനം ഈ അവസരത്തിൽ ചിന്തനീയമാണ്. മക്കളോട് ആദ്യമായി വിശ്വാസം പഠിപ്പിക്കേണ്ടവരും വിശ്വാസം പ്രസംഗിക്കേണ്ടവരും മാതാപിതാക്കൾ തന്നെ. മാതാപിതാക്കൾ തന്റെ സ്വന്തം ജീവിതവും, മാതൃകയും കൊണ്ട് മക്കളുടെ ക്രിസ്തീയ ജിവിതത്തിന് അടിസ്ഥാനമിടണം. മാതാപിതാക്കളുടെ അതിപ്രദാനമായ ഇത്തരം കടമകൾക്ക് വീഴ്ചകൾ സംഭവിക്കുമ്പോഴാണ് കുടുംബശൈഥില്യവും തദ്വാരാ സാമൂഹ്യ ആരാജകത്വവും സംഭവിക്കുന്നത്.

കുടുംബത്തിൽ വിശ്വാസം പുലരാൻ അവിടെ പ്രാർത്ഥനയുടെ അന്തരീക്ഷം സംജാതമാകണം. കുടുബാംഗങ്ങൾ തമ്മിലുള്ള പരസ്പര സ്നേഹവും എല്ലാവരും ചേർന്നുള്ള കുടുംബപ്രാർത്ഥനയും വഴി കുടുംബം ഒരു ദൈവാലയം ആക്കുക...എന്ന സുനഹദോസ് ദർശനം ഈ വിശ്വാസ വർഷത്തിൽ നാം ഓർക്കണം.

പരസ്പരം സഹായിച്ചും, ഏറെ കുറവുകൾ സഹിച്ചും. പവിത്രമായ കുടുംബബന്ധം നിലനിർത്തുവാൻ ഈ വിശ്വാസ വർഷത്തിൽ ദമ്പതികൾ തയ്യാറാകണം.

ആരാധനാ ജീവിതത്തിന്റെ കേന്ദ്രമായ ഞായറാഴ്ച ആചരണത്തിൽ നിഷ്ഠയും തീക്ഷ്ണതയും പുലർത്താൻ ഓരോ വിശ്വാസിക്കും കടമയുണ്ട്. വി. കുർബാനയിലുള്ള പങ്കെടുക്കലിൽ മാത്രം ഞായറാഴ്ച ആചരണം ഒതുങ്ങി നിൽക്കേണ്ടതില്ലെന്നും, പരസ്നേഹ പ്രവർത്തനങ്ങൾ കൂടി ആ ദിവസം കൂടുതലായി നീക്കി വെയ്ക്കാനും വിശ്വാസികൾ തയ്യാറാകണം.

പരസ്പരം സ്നേഹിക്കുവാനും ആദരിക്കുവാനും മറ്റുള്ളവരുടെ ആവശ്യങ്ങൾ കണ്ടെത്തി സഹായമെത്തിക്കാനുള്ള സന്നദ്ധത കുടുംബങ്ങളിലാണ് നാം വളർത്തിയെടുക്കേണ്ടത്. ആദിമ ക്രൈസ്തവ സമൂഹത്തിന്റെ കൂട്ടായ്മാ ചൈതന്യത്തിലേക്ക് നമ്മുടെ കുടുംബങ്ങൾ എത്തപ്പെടണം. അനുരഞ്ജനത്തിന്റെ അരൂപിയും, കൂട്ടായ്മയുടെ ചൈതന്യവും, പ്രസ്ഫുരിക്കുന്ന അയൽബന്ധങ്ങൾ ഈ വിശ്വാസ വർഷത്തിൽ നാം ഊട്ടിഉറപ്പിക്കണം. മാതാപിതാക്കളെയും അധികാരികളെയും ആദരിക്കുകയും അവർക്ക് വിധേയപ്പെടുകയും ചെയ്യുന്ന ഒരു സ്ഥിതി വിശേഷം നാം ഉണ്ടാക്കിയെടുക്കണം.



രണ്ടാം വത്തിക്കാൻ സുനഹദോസ് നൽകുന്ന മുന്നറിയിപ്പ് ശ്രദ്ധേയമാണ്,ഈ നൂറ്റാണ്ടിന്റെ ഏറ്റവും ഗൗരവമാർന്ന പ്രശ്നം ഒരുവന്റെ വിശ്വാസപ്രഖ്യാപനം അനുദിന ജീവിതത്തിൽ പൊരുത്തപ്പെടുന്നതിലെ പ്രശ്നമാണ്. മാമോദീസായിലൂടെ വിശ്വാസം സ്വീകരിച്ചവർ സ്ഥിരീകരണ കൂദാശയായ മൂറോൻ അഭിഷേകം വഴി ലോകത്തിന്റെ മുമ്പിൽ സാക്ഷ്യം നൽകി വിശ്വാസം ജീവിക്കാൻ വിളിക്കപ്പെട്ടവരാണ്. അതുക്കൊണ്ടാണ് വി. അഗസ്തിനോസ് 'മാമോദീസായെ വിശ്വാസത്തിന്റെ കൂദാശ' എന്ന് വിളിക്കുന്നത്.

ആധുനിക സമൂഹത്തിൽ ലളിതജീവിതം നയിക്കുക എന്നതൊരു വെല്ലുവിളിയാണ്. ഉള്ളതുകൊണ്ട് തൃപ്തിപ്പെടുകയും, തൃപ്തരായി ജീവിക്കുകയും ചെയ്യുന്ന ജീവിത ശൈലി ഈ അവസരത്തിൽ നാം വളർത്തിയെടുക്കണം. പരിശുദ്ധ പിതാവ് ഫ്രാൻസിസ് മാർപാപ്പായുടെ ജീവിതം നമുക്ക് മാതൃകയാക്കാം. ജീവനെ ആദരിക്കുകയും, അനീതികൾക്കും വേർതിരിവുകൾക്കും എതിരെ പൊരുതുക, സമാധാനത്തിന് വേണ്ടി നിലകൊള്ളുക, അതിഥികളെ സ്വീകരിക്കുക, പരദേശികളെ സ്വാഗതം ചെയ്യുക എന്നിവയൊക്കെ നമുക്ക് ലഭിച്ച വിളിക്ക് നൽകുന്ന ഉത്തരത്തിന്റെ ഭാഗമാണ്. ദൈനംദിന ജീവിതത്തിൽ നീതിയുടെ പ്രവാചകരാകാനുള്ള ക്രൈസ്തവ വിളിയ്ക്ക് നാം ചെവികൊടുക്കണം. സുവിശേഷം ദൈനംദിന ജീവിത യാഥാർത്ഥ്യമായി പകർത്തുവാൻ പ്രാർത്ഥനയും ആരാധനയും സഹായിക്കും. പ്രാർത്ഥന, ധ്യാനം, സേവനം എന്നിവയിലൂടെ വിശ്വാസികൾ തീക്ഷ്ണത പ്രാപിക്കേണ്ടിയിരിക്കുന്നു.



ക്രിസ്തീയ ജീവിതം മാനസാന്തരം ആവശ്യപ്പെടുന്നു. അത് ഇപ്പോൾ നാമായിരിക്കുന്നതിൽ നിന്ന്, നാം ചിന്തിക്കുന്നതിൽ നിന്ന്, നാം പ്രവർത്തിക്കുന്നതിൽ നിന്ന് നമ്മെ വ്യത്യാസപ്പെടുത്തും. വിശ്വാസം ഉരുവിടാൻ മാത്രം പഠിച്ചാൽ പോരാ, വിശ്വാസം ജീവിക്കുവാൻ പഠിക്കണം. അനുദിന ജീവിതത്തിൽ അത് പ്രതിഫലിക്കണം.

ദൈവത്തിൽ വിശ്വസിക്കുക അല്ലെങ്കിൽ ദൈവത്തെ സ്നേഹിക്കുക എന്നത് എത്ര എളുപ്പമെന്ന് സെന്റ് അഗസ്ത്യൻ നമുക്ക് പറഞ്ഞുതരുന്നു. 'നീ ചെയ്യുന്നതെന്തോ അത് നന്നായി ചെയ്യുക. എങ്കിൽ നീ ദൈവത്തെ സ്തുതിച്ചു കഴിഞ്ഞു. നീ ഗാനമാലപിക്കുമ്പോൾ ദൈവത്തെ സ്തുതിക്കുന്നു. .....ഗാനാലാപനം നിർത്തി ലഘുഭക്ഷണതത്തിനണയുമ്പോൾ അതിരു കവിഞ്ഞു കുടിച്ചുന്മത്തനാവാത്തിടത്തോളം കാലം നീ ദൈവത്തെ സ്തുതിക്കുന്നു.ഉറക്കത്തിൽ നിന്ന് നീ ഉണരുന്നത് തിന്മ ചെയ്യാൻ വേണ്ടിയല്ലെങ്കിൽ, നിന്റെ ആ ഉറക്കം പോലും ദൈവസ്തുതിയാണ്. നീ ഒരു വ്യാപാരിയോ? എങ്കിൽ ആരെയും വഞ്ചിക്കാതിരിക്കുക; ദൈവത്തെ നീ സ്തുതിച്ചു കഴിഞ്ഞു. നീ ഒരു കൃഷിക്കാരനെങ്കിൽ മറ്റുള്ളവരുമായി വഴക്കുണ്ടാക്കാതിരിക്കുക. അപ്പോഴും നീ ദൈവത്തെ സ്തുതിച്ചു കഴിഞ്ഞു. അനുദിന പ്രവൃത്തികളുടെ സാധാരണ നിർവ്വഹണം വഴി ദൈവത്തെ നിനക്ക് സ്തുതിക്കാം. അങ്ങനെ അവിടുത്തെ സേവിച്ചുകൊണ്ട് ജീവിതകാലം മുവുവൻ ചെലവഴിക്കാം'.



**സഹായക ഗ്രന്ഥങ്ങൾ/വ്യക്തികൾ**


1. രണ്ടാം വത്തിക്കാൻ കൗൺസിൽ പ്രമാണ രേഖകൾ.
2. വിശ്വാസത്തിന്റെ വെളിച്ചം - പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പാ
3. വിശ്വാസത്തിന്റെ കവാടം - പരിശുദ്ധ ബനഡിക്ട് പതിനാറാമൻ മാർപാപ്പാ
4. മോറാൻ മോർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവ
5. ആർച്ച് ബിഷപ്പ് ഡോ. തോമസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത
6. സുവിശേ ഭാഷ്യം - റവ. ഡോ. മാത്യു വെള്ളാനിക്കൽ.
7. ബൈബിൾ പഠനങ്ങൾ - ഡോ.ജെ. എം. പാത്രപാങ്കൽ CMI
8. ഇടയന്റെ കൂടെ - ജോസഫ് വാര്യം പറമ്പിൽ.



സാമൂഹികം



# ലഹരിയിൽ മുങ്ങുന്ന നാട്


ഫാ. ടി. ജെ. ആന്റണി

സെക്രട്ടറി, കെ.സി.ബി.സി. മദ്യവിരുദ്ധ സമിതി


**ആമുഖം**

മഹത്തരവും ആഴമാർന്നതുമായ ആത്മീയത കൈമുതലായ മഹോന്നത സാംസ്കാരിക പൈതൃകത്തിന്റെ ഉന്നതിയിലാണ് കേരള സമൂഹം എന്നാണ് നാമെന്നും അഭിമാനിക്കുന്നത്. വിദ്യാഭ്യാസ രംഗത്തും ആരോഗ്യരംഗത്തും അത്ഭുതാവഹമായ നേട്ടങ്ങളും സംഭാവനകളും കേരളത്തിനു സ്വന്തം. ആത്മീയതയുടെ ആഘോഷകരും പ്രഘോഷകരുമായ സഭയ്ക്ക് കേരള സമൂഹത്തിന്റെ മുന്നോട്ടുള്ള കുതിപ്പിൽ നിർണ്ണായകമായ പങ്ക് വഹിക്കാനുണ്ട്.

സമസ്ത സൃഷ്ടികളുടെയും മകുടമായി ദൈവം നിയോഗിച്ചാക്കിയ മനുഷ്യൻ സ്നേഹത്താൽ തന്നെ വിളിച്ചവന്റെ വിളി മറന്ന് ദൈവികഛായ നഷ്ടപ്പെടുത്തുന്ന മദ്യപാനം എന്ന തിൻമയിലൂടെ കടന്നുപോകുന്ന ദയനീയചിത്രങ്ങൾ ഇന്ന് നിരവധിയാണ്. ആർത്തലയ്ക്കുന്ന ലഹരിയിൽ ജീവനും ജീവിതവും മനുഷ്യോചിതമായ സാഹചര്യങ്ങളും തകർക്കപ്പെടുന്നു. കുടുംബങ്ങൾ കണ്ണുനീർത്തടാകങ്ങളാകുന്നു. മൂല്യത്തകർച്ച മുഖമുദ്രയാകുന്നു. അക്രമം, ഗുണ്ടായിസം, പീഡനങ്ങൾ, ആത്മഹത്യകൾ തുടങ്ങിയ സാമൂഹിക തിൻമകളുടെ കേന്ദ്രമായി ദൈവത്തിന്റെ സ്വന്തം നാട് മാറിയിരിക്കുന്നു. രഹസ്യമായി ചെയ്തിരുന്ന പലതും പരസ്യമായി ചെയ്യാൻപോലും മനുഷ്യൻ തയ്യാറാകുന്നു. അത്തരമൊരു സാഹചര്യത്തിലേക്ക് മദ്യവും അനുബന്ധ ലഹരികളും അവനെ എത്തിച്ചിരിക്കുന്നു.

**ലഹരികുരുക്കുകൾ**

ലഹരിയുടെ നീരാളിപ്പിടിത്തത്തിലാണ് കേരളമിന്ന്. കുരുന്നുകളും മുതിർന്നവരും അതിവേഗം മദ്യത്തിനും മറ്റുലഹരിവസ്തുക്കൾക്കും അടിമകളാകുന്നു. അധ്വാനം വ്യർത്ഥമാകുന്നു. ധാർമ്മികത ക്ഷയിക്കുന്നു. സ്വപ്നങ്ങൾ പൊലിയുന്നു. പ്രതീക്ഷകൾ അകലുന്നു. ജീവിതം മരുഭൂമി സമാനമാകുന്നു. ജന്മങ്ങൾ പാഴായിപ്പോകുന്നു. നന്മകളിൽ ഇരുൾ പരക്കുന്നു. വ്യർത്ഥവും അലക്ഷ്യവുമായ ജീവിതചര്യകളും ശൈലികളും ജീവിതത്തിന്റെ താളം തകർക്കുന്നു. കുടുംബനാഥൻമാർ കള്ളുകുടിക്കുമ്പോൾ കുടുംബിനികൾ കണ്ണീർ കുടിക്കുന്നു. ആത്മീയതയുടെയും ധാർമ്മികതയുടെയും മൂല്യങ്ങളുടെയും പാവനമായ ബന്ധങ്ങളുടെയും വിളനിലങ്ങളിൽ ഇന്ന് വരൾച്ച ബാധിച്ചിരിക്കുന്നു എന്ന സത്യം കേരള സമൂഹത്തെ മുഴുവൻ അസ്വസ്തമാക്കുന്ന ചിന്തയും ചോദ്യവുമാണ്.

ഒരു ദിവസം പത്തു ലക്ഷം മലയാളികൾ മദ്യം വാങ്ങാൻ സർക്കാരിന്റെ മദ്യശാലകൾക്കുമുൻപിൽ ക്യൂ നിൽക്കുന്ന ഒരു നാട്ടിലാണു നാം ജീവിക്കുന്നത്. കുറ്റകൃത്യങ്ങളുടെ, അപകട മരണങ്ങളുടെ, കുടുംബതർക്കങ്ങളുടെ മുഖ്യകാരണം മദ്യമാണ്. മദ്യം എല്ലാ തിൻമകളുടെയും പെറ്റമ്മയും പോറ്റമ്മയുമാണന്ന് ഗാന്ധിജി പറഞ്ഞതു എത്രയോ സത്യം.

9 നും 12 നും ഇടയ്ക്കു തന്നെ മദ്യത്തോട് ആകർഷണമുള്ളവരായി കുരുന്നുകൾ മാറുന്നു. ദൈവത്തിന്റെ



സ്വന്തംനാട്, കൊച്ചുകേരളം ഇന്ന് ഷാപ്പുകളുടെയും ബാറുകളുടെയും മദ്യവിൽപ്പനശാലകളുടെയും തല സ്ഥാനമായി മാറിയിരിക്കുന്നു. കലാലയങ്ങൾക്കരികിൽ പ്പോലും ലഹരിപ്പൊതികളും വർണ്ണക്കൂടുകളിൽ ലഹരിമിഠായികളും ലഭ്യമാകുന്നു. ആഘോഷവേളകളിൽ ലഹരി മറയില്ലാത്ത മാന്യനായി അവതരിപ്പിക്കപ്പെടുന്നത്. സംസ്കാര സമ്പന്നമെന്ന് നാം അവകാശപ്പെടുന്ന മലയാളനാടിന്റെ ലഹരിപ്രമേയം ആരെയും അതിശയി പ്പിക്കുന്നതാണ്. ഈ ലഹരിസംസ്കാരം ആപകട കരമാംവിധം വർദ്ധിച്ചുകൊണ്ടിരിക്കുന്നു.

മദ്യാസക്തി മരണഹേതുവാണ്. കേരളം പതുക്കെ ഒരു മരണസംസ്കാരത്തിലെക്ക് നീങ്ങുകയാണ്. അവ മദ്യപാനം സൃഷ്ടിക്കുന്ന ഗാർഹിക കലഹങ്ങൾക്കും പീഡനങ്ങൾക്കും കയ്യും കണക്കുമില്ല. കുറ്റകൃത്യങ്ങളുടെ ഇൻഡ്യൻ ശരാശരി 105 ആണങ്കിൽ കേരളത്തിലേക്ക് 306.5 ആയി. ഇൻഡ്യയിൽ ഏറ്റവുമധികം മനോരോഗികളുള്ള സംസ്ഥാനം കേരളമാണ്. 100 മദ്യപരിൽ 18 പേർക്ക് ഏതെങ്കിലും തരത്തിലുള്ള മനോരോഗം ബാധിക്കുകയാണ്. ബലാൽസംഗവും ലൈഗിംകാതിക്രമങ്ങളുമടക്കമുള്ള കുറ്റകൃത്യങ്ങൾ മിക്കവയും മദ്യലഹരിയിലാണ് സംഭവിക്കുന്നത്. ആത്മഹത്യ പെരുകാൻ കാരണം മദ്യമാണ്. ആഘോഷ ങ്ങളും എന്തിന് ഹർത്താലും പണിമുടക്കും പവിത്രമായ കൂദാശകളും അനുബന്ധ ആഘോഷങ്ങളും പോലും മദ്യത്തിൽ മുങ്ങുകയാണ്. ഇന്നുള്ള ഈ കണക്കുകൾ ഇത്രയേറെ ഭയാനകമെങ്കിൽ വരാനിരിക്കുന്നത് എത്രയോ ഭീകരമായിരിക്കും.

ജീവിത സങ്കൽപ്പങ്ങളുടെയെല്ലാം തകിടം മറിച്ചി ലുകൾ മദ്യത്തോട് ചേർന്ന് നമുക്കു കാണാനാകും. മദ്യക്കുപ്പികളിൽ കേരളീയന്റെ ഹൃദയവും കരളും ഉരുകി ദ്രവിക്കുകയാണ്. നന്മയുടെ വേരുകളിവിടെ ദ്രവിക്കുന്നു. സത്യവും ധർമ്മവും സനാതനമൂല്യങ്ങളും മരണപ്പെടുന്നു. ഇവിടെ കൊലയും കൊള്ളിവയ്പും പീഡനങ്ങളും അഴിമതിയും ധൂർത്തും മദ്യലഹരിയിലാണ് അരങ്ങേറുന്നത്. പകയും കലഹവും രോഗവും അധർമ്മവും അരാജകത്വവും മദ്യത്തിന്റെ ഭവിഷ്യത്തുകളാണ്. ഇവിടെ മദ്യപരായ പൊതുപ്രവർത്തകരും ഗുരുക്കൻമാരും ഉദ്യോഗസ്ഥരും വിദ്യാർത്ഥികളും ഉൾക്കൊള്ളുന്നവരുടെ സുബോധവും സമനിലയും നഷ്ടപ്പെട്ട ഒരു കാലഘട്ടമാണ് വരാൻ പോകുന്നത്. അകമേ അധർമം വസിക്കുന്ന ഒരു സംവിധാനത്തിൽ സ്ഥായിഭാവമുള്ള ഒരു നൻമയും പുറപ്പെടുവിക്കാൻ കഴിയില്ല.

**കാലത്തിന്റെ അടയാളങ്ങൾ തിരിച്ചറിയുക**

കാലത്തിന്റെ ചുവരെഴുത്തുകൾ വായിച്ചറിയാൻ സഭയെ ആഹ്വാനം ചെയ്ത രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ 50-ാം വാർഷികമാണിത്. ലഹരിയുടെ ഭീകരത സമൂഹത്തെ കൊന്നൊടുക്കാൻ തയ്യാറെടുക്കുമ്പോൾ അതു കണ്ടില്ലന്നു നടിക്കാൻ നമുക്കാവില്ല. എന്തുവില കൊടുത്തും ഭാവി തലമുറകളെ ലഹരിക്കയത്തിൽ നിന്ന് കരകയറ്റാൻ മടിച്ചുകൂടാ. മരണകരമായ ഈ വിപത്ത് എന്ത് ത്യാഗം സഹിച്ചും പ്രതിരോധിക്കാൻ നാം സന്നദ്ധരാകണം. കാലത്തിന്റെ അടയാളങ്ങൾ മനസ്സിലാക്കാൻ പരാജയ പ്പെടുന്ന പ്രവാചകൻ അപകടകരമായ സാന്നിദ്ധ്യമാണ്. മനുഷ്യനെ വലിയ നാശത്തിലേക്ക് തള്ളിവിടുന്ന ലഹരിക്കെതിരെ ഒരു പടപ്പുറപ്പാടിന്റെ സമയമാണിത്. സഭയുടെ എല്ലാ സംവിധാനങ്ങളും പ്രവർത്തനങ്ങളും അതിനായി ഉപയോഗിച്ചാൽ കൂട്ടായ പ്രവർത്തനത്തിലൂടെ ഈ സമൂഹത്തെ വളരുന്ന തലമുറയെ ഒരു പരിധിവരെ നമുക്ക് രക്ഷിക്കാൻ സാധിക്കും. അതിവേഗം നാശത്തിലേക്ക് പാഞ്ഞെടുക്കുന്നവരെ പിൻതിരിപ്പിക്കുകയെന്നത് ഏറ്റവും വലിയ പരോപകാരമാണ്. സഹോദരന്റെ അന്തകനാകാതെ കാവൽക്കാരനാകാനുള്ള വിളിയുടെ തുടർച്ചയാണ്. ഈ സാമൂഹിക തിന്മ അവഗണിച്ചുകൊണ്ട് മുന്നോട്ടുപോകാൻ സഭയ്ക്കാകില്ല. ഇവിടെയാണ് സഭയുടെ ലഹരി മോചന പോരാട്ടങ്ങൾ കൂടുതൽ പ്രസക്തമാകുന്നത്

മദ്യക്കടലിലും ലഹരിയുടെ താഴ്വാരങ്ങളിലും വസിക്കുന്ന കേരള സമൂഹത്തിന്റെ കണ്ണുനീരിന്റെയും തേങ്ങലിന്റെയും ഉത്തരമാണ് കെ.സി.ബി.സി. മദ്യവിരുദ്ധ സമിതി. ലഹരിയുടെ നീരാളിപ്പിടിത്തത്തിൽ നിന്ന് സമൂഹത്തെ രക്ഷിക്കാനും മോചിപ്പിക്കാനും നമുക്കാകണം. മദ്യമായും മയക്കുമരുന്നായും പാൻമസാലകളായും പുകവലിയായും ഇതിന്റെ വിവിധ ഭാഗങ്ങൾ ആബാല വൃത്തം ജനങ്ങളെയും ബാധിച്ചിരിക്കുന്നു. ആശ നശിച്ചതുകൊണ്ട് സാധാരണ ജനങ്ങൾ സ്വീകരിക്കുന്ന നിസ്സംഗതയും ഈ രംഗത്തു പ്രവർത്തിക്കുന്ന പ്രസ്ഥാനങ്ങൾക്ക് സംഭവിച്ച അപചയവും ലഹരി വസ്തുക്കളുടെ വർദ്ധിച്ച ലഭ്യതയും അനുദിനം വർദ്ധിച്ചുവരുന്ന ലഹരി ഉപഭോഗവും കാരണം പ്രതിയോഗികളില്ലാത്ത രാക്ഷസനായി ലഹരി മാറിയി രിക്കുന്നു. ത്രിതല പ്രവർത്തന ശൈലിയാണ് സമിതി സ്വീകരിച്ചിരിക്കുന്നത്. ബോധവൽക്കരണ പരിപാടികളി ലൂടെ ലഹരിക്കെതിരെയുള്ള അവബോധം സൃഷ്ടിക്കലാണ് ഡിമാന്റ് റിഡക്ഷൻ. മദ്യത്തിന്റെ ലഭ്യത കുറച്ചുകൊണ്ടു വരാൻ സർക്കാർ തലത്തിലും പദ്ധതി രൂപീകരണത്തിനായി വകുപ്പ് തലത്തിലും നടത്തുന്ന സമര സമ്മർദ്ധ പ്രതിഷേധ പരിപാടികളാണ് സപ്ലൈ റിഡക്ഷൻ. ലഹരിക്കടിമപ്പെട്ടവരെ ചികിത്സിച്ച് പുനരധിവസിപ്പിക്കുകയാണ് റിസ്ക് റിഡക്ഷൻ. ഇടവക, ഫൊറോന, രൂപത, റീജിയണൽ, സംസ്ഥാന തലങ്ങളിൽ കേരളത്തിലെ 30 കത്തോലിക്കാ രൂപതകളിലും ഇന്ന് സമിതി സജീവമായി പ്രവർത്തിക്കുന്നു.

സമൂഹത്തിൽ നന്മയുടെ വക്താക്കളായി ജാതിമത ഭേദമന്യേ വിദ്യാഭ്യാസ, ആരോഗ്യ മേഖലകളിലും കേരളത്തിന്റെ വികസന കുതിപ്പിലും നിർണ്ണായക





സാന്നിദ്ധ്യമാണ് കത്തോലിക്കാ സഭയ്ക്കുള്ളത്. മനുഷ്യ നന്മ ലക്ഷ്യം വച്ചുള്ള സാമൂഹിക ഇടപെടലുകളും നിലപാടുകളും സഭയിൽ എന്നും ഉണ്ടായിട്ടുണ്ട്. സധൈര്യം അത് തുടരുകയാണ്.

മദ്യത്തിനും ലഹരിക്കുമെതിരെ വിട്ടുവീഴ്ചയില്ലാത്ത നിലപാടുകളാണ് സഭ എന്നും സ്വീകരിച്ചിട്ടുള്ളത്. 1998 ൽ മദ്യത്തിനും ലഹരിക്കുമെതിരെ പോരാടുവാൻ ടെമ്പറൻസ് കമ്മീഷൻ കെ.സി.ബി.സി. രൂപീകരിച്ചു. മദ്യവിമുക്തസഭയും സമൂഹവും എന്ന കമ്മീഷന്റെ ദർശനം പ്രായോഗികതലത്തിൽ കൊണ്ടുവരാൻ രൂപീകൃതമായ പ്രസ്ഥാനമാണ് കെ.സി.ബി.സി. മദ്ധ്യവിരുദ്ധസമിതി. കഴിഞ്ഞ 14 വർഷത്തെ പ്രവർത്തനങ്ങളുടെ ഫലമായി ഇന്ന് കേരളത്തിലെ മദ്യലഹരിസ്ഥാനങ്ങളിൽ ഏറ്റവും നിർണ്ണായക സാന്നിദ്ധ്യവും ശക്തിയുമായി കെ.സി.ബി.സി. മദ്ധ്യലഹരി വിരുദ്ധസമിതി മാറിയിരിക്കുന്നു. മുപ്പത് കത്തോലിക്കാ രൂപതകളിലും ഇപ്പോൾ സംഘടനയ്ക്ക് സമിതികളുണ്ട്. ഭൂരിപക്ഷം രൂപതകളും മാതൃകാപരവും പ്രശംസനീയവുമായ രീതിയിലാണ് പ്രവർത്തിച്ചു കൊണ്ടിരിക്കുന്നത്.

എല്ലാ രൂപതകളിലും ഇടവകകളിലും ലഹരി-മദ്ധ്യ വിരുദ്ധ പ്രവർത്തനങ്ങൾ കൂടുതൽ ഊർജ്ജിതവും ഫലപ്രദവുമായി നടപ്പിലാക്കുവാനുള്ള സഭയുടെ തുറവിയുടെയും സമൂഹിക ഇടപ്പെടലിന്റെയും ഫലമാണ് 2012 ഫെബ്രുവരി 19-ാം തീയതി പ്രകാശനം ചെയ്ത മാർഗരേഖ. ലഹരിമോചന പ്രവർത്തനങ്ങൾക്കായി കെ.സി.ബി.സി. പുറത്തിറക്കിയ ഈ മാർഗരേഖ സഭയുടെ സാമൂഹിക ഇടപ്പെടലിന്റെ ഏറ്റവും ഉത്തമമായ ഉദാഹരണമാണ്. ശക്തവും ധീരവുമായ നിലപാടുകളിലൂടെ സഭയുടെ സർവ്വസംവിധാനങ്ങളും കോർത്തിണിക്കൊണ്ട് മദ്യത്തിനും ലഹരിക്കുമെതിരെ സഭ കൂടുതൽ കരുത്തോടെ പ്രവർത്തന സജ്ജമാവുകയാണ്. സംസ്ഥാനം, മേഖല, രൂപത, ഇടവക തലങ്ങളിലും സന്ന്യാസ സമൂഹങ്ങൾ, സഭാ സ്ഥാപനങ്ങൾ എന്നിവയിലൂടെയും ചിട്ടയായ പ്രവർത്തനങ്ങളിലൂടെ ഈ പോരാട്ടം കൂടുതൽ ഫലപ്രദമാക്കുവാനും ലക്ഷ്യം നേടുവാനും കഴിയും എന്ന് തന്നെയാണ് പ്രതീക്ഷിക്കുന്നത്.

കെ.സി.ബി.സി മദ്ധ്യവിരുദ്ധ സമിതി ആഗസ്റ്റ് 14 മുതൽ ഒക്ടോബർ 2 വരെ കാസർഗോഡ് മുതൽ തിരുവനന്തപുരം വരെ നടത്തിയ ലഹരി മോചന കേരളയാത്ര കേരള സഭയുടെ മദ്യവിരുദ്ധ ലഹരി മോചന പോരാട്ടത്തിന്റെ ഏറ്റവും ശക്തമായ സാമൂഹിക ഇടപ്പെടലായിരുന്നു. മതസമുദായ വ്യത്യാസങ്ങൾക്കതീതമായി കേരളത്തിനു വേണ്ടിയുള്ള ഏറ്റവും വലിയ പുണ്യ കർമ്മം എന്നതാണു ഇതിനെ എല്ലാവരും വിശേഷിപ്പിച്ചത്. അമ്പത് ദിവസം കൊണ്ട് ഒരു കോടിയിലധികം ജനങ്ങളിൽ ലഹരിക്കെതിരായ ഒരു ചെറു ചിന്തയെങ്കിലും കൊടുക്കാൻ സമിതിക്ക് കഴിഞ്ഞിട്ടുണ്ട്.

**ആരാണ് ഉത്തരവാദി**

കേരളത്തിൽ മദ്യ വ്യാപനത്തിന്റെ മുഖ്യപ്രതി സർക്കാരാണ്. മദ്യത്തിന്റെ ഉത്പാദനവും വിപണനവും വിതരണവും സർക്കാർ നിയന്ത്രണത്തിലാണ് നടക്കുന്നത്. കേരളത്തിലെ മദ്യ വ്യവസായത്തിന്റെ 75 ശതമാനവും നിയന്ത്രിക്കുന്നത് സർക്കാരാണ്. സർക്കാരിന്റെ ഉത്പാദന - വിതരണ-വിപണന സംവിധാനങ്ങളിലൂടെ ഓരോ വർഷവും ഒരു നിശ്ചിത ശതമാനം മദ്യവ്യാപനം കൂട്ടി കൊണ്ടിരുന്നാൽ ഒരിക്കലും നാം ലക്ഷ്യത്തിലെത്തുകയില്ല.

മദ്യത്തിന്റെ വില്പനക്കാരനായോ, ഇടനിലക്കാരനായോ ഒരു ജനാധിപത്യ സർക്കാർ വർത്തിക്കുന്നത് അനുചിതമാണ്. ഇന്ത്യയ്ക്ക് വെളിയിൽ ഒരിടത്തും സർക്കാരുകൾ നേരിട്ട് മദ്യവ്യാപാരം നടത്തുന്നില്ല. ഓരോ പൗരന്റെയും സാമൂഹികവും സാമ്പത്തികവുമായ അഭിവൃദ്ധിയ്ക്ക് വേണ്ടിയാണ് സർക്കാരുകൾ നിലകൊള്ളേണ്ടത്. ജനത്തിന് ഒരു നന്മയും പ്രദാനം ചെയ്യാതെ മദ്യവ്യാപാരം സർക്കാർ ഏറ്റെടുത്ത് നടത്തുന്നത് ഒരു തരത്തിലും ശരിയല്ല.

പൊതുനന്മ സംരക്ഷിക്കുകയെന്നത് സർക്കാരിന്റെ



പ്രഥമമായ കർത്തവ്യമാണ്. കുടുംബങ്ങലുടെ കൂട്ടായ്മയും സ്ഥിരതയും അവകാശങ്ങളും സംരക്ഷിക്കപ്പെടേണ്ടത് ഇതിൽ മുഖ്യമാണ്. ഒരു യുവാവിനെ തകർക്കുമ്പോൾ ലഹരി ഒരു കുടുംബത്തെയാണ് തകർക്കുന്നത്. ഇന്ന് അവൻ ആയിരിക്കുന്ന കുടുംബത്തെയും ഭാവി കുടുംബത്തെയുമാണ് നശിപ്പിക്കുന്നത്. സമൂഹത്തിലെ ജീവസുറ്റതും പ്രഥമവുമായ ഈ അടിസ്ഥാന ഗണത്തെ, കുടുംബത്തെ നശിപ്പിക്കുക വഴി സമൂഹം മുഴുവൻ തകർക്കപ്പെടും. കുടുംബങ്ങൾക്കായുള്ള പൊന്തിഫിക്കൽ കൗൺസിൽ ഊന്നിപ്പറയുന്ന ഒരു കാര്യം കുടുംബങ്ങൾ ദുർബലമാകുന്നതിനും ഭവനങ്ങൾ തകരുന്നതിനുമുള്ള കാരണങ്ങളിൽ പ്രധാനമായ ഒന്നാണ് ലഹരി ആശ്രിതത്വം എന്നാണ്. വിഭജിതവും അപൂർണ്ണവും അസ്ഥിരവുമായ കുടുംബങ്ങളുമാണ് ലഹരി അടിമത്വത്തിന്റെ ഫലം. ഇത് സമൂഹത്തിന്റെ നിലനിൽപ്പിനെ തന്നെ അപകടത്തിലാക്കുന്നു. മദ്യത്തിന് അടിമകളായി കടമകൾ മറക്കുന്ന മാതാപിതാക്കന്മാർ തലമുറകൾക്ക് പാപം വരുത്തുന്നു. ലഹരി യ്ക്ക് അടിമയായ തൊഴിലാളിയും ഉദ്യോഗസ്ഥനും എന്നിവർ തങ്ങളുടെ തൊഴിലും സേവനവും പൂർണ്ണമായി ചെയ്യുന്നതിൽ പരാജയപ്പെടുന്നു. മനുഷ്യവിഭവശേഷി സാരമായി കുറയുന്നു. രക്ഷകർ അന്തകരാകുന്നു. വഴി തെളിയിക്കേണ്ടവർ വഴി അടയ്ക്കുന്നു. സംരക്ഷകർ സംഹാരകരാകുന്നു. മാതൃക നൽകേണ്ടവർ മറുതലിച്ചു നിൽക്കുന്നു. ജീവന്റെ സമൃദ്ധി എല്ലാവർക്കുമുള്ള അവകാശമാണെന്ന് മറക്കാതിരിക്കുക.



സഭയ്ക്ക് ജനത്തിന്റെ നന്മയാണ് വലുത്. പൊതു നന്മയാണ് ആഗ്രഹിക്കുന്നത്. മദ്യനയത്തിൽ ആരെയും സംരക്ഷിക്കേണ്ട ബാധ്യത സഭയ്ക്കില്ല. മദ്യത്തിൽ നിന്ന് ലഭിക്കുന്ന വരുമാനത്തെക്കാൾ കൂടുതലാണ് മദ്യം മൂലമുണ്ടാകുന്ന കഷ്ടനഷ്ടങ്ങൾക്ക് വേണ്ടി ചെലവഴിക്കുന്നതെന്ന് മുൻ ആഭ്യന്തര മന്ത്രി ശ്രീ. കോടിയേരി ബാലകൃഷ്ണൻ നിയമസഭയിൽ പറഞ്ഞത് ഏറെ പ്രസക്തമാണ്. മദ്യം മൂലമുണ്ടാകുന്ന ദുരന്തങ്ങളുടെ കണക്കെടുക്കാൻ സർക്കാർ തയ്യാറാകണമെന്ന് ഒരു നിയമസഭാംഗം ഏതാനും മാസങ്ങൾക്ക് മുമ്പാണ് ആവശ്യപ്പെട്ടത്. കണ്ണുനീരിന്റെയും രക്തത്തിന്റെയും മദ്യം പൊതുസമൂഹത്തെ ദോഷകരമായി ബാധിക്കുന്നു, അത് മനുഷ്യന് ഒരു പ്രയോജനവും ചെയ്യുന്നില്ലായെന്നൊക്കെ അറിയാമെങ്കിലും എന്തുകൊണ്ട് അതിനെതിരെ ശക്തമായ നിലപാടുകൾ എടുക്കാൻ ജനക്ഷേമ സർക്കാരിന് കഴിയുന്നില്ല. ആരോഗ്യത്തിന് ഹാനികരമായ മദ്യം വിഷമാണെന്നും ഉപയോഗിക്കുന്നവരെ അത് ഇഞ്ചിഞ്ചായായി നശിപ്പിക്കുന്നുവെന്ന് അറിഞ്ഞുകൊണ്ട് തന്നെയല്ലേ ഈ സാമൂഹ്യ തിന്മയ്ക്ക് സർക്കാർ നേതൃത്വം നൽകുന്നത്? ഇത് ജനക്ഷേമമല്ല, ജനദ്രോഹമാണ്. പൊതുജന ആരോഗ്യമല്ല, അനാരോഗ്യമാണ് ഇതിന്റെ പരിണിത ഫലം.

മദ്യലോബികൾക്ക് അനുകൂലമായി നിൽക്കുന്ന നിയമങ്ങൾക്ക് മാറ്റം വരുത്തുവാനുള്ള ചങ്കുറപ്പാണ് സർക്കാർ കാണിക്കേണ്ടത്. പൊതു സമൂഹവും മത സംഘടനകളും രാഷ്ട്രീയ യുവജന പ്രസ്ഥാനങ്ങളുമൊക്കെമദ്യത്തിനെതിരായി ശബ്ദമുയർത്തുന്ന ഈ അനുകൂലമായ സാഹചര്യം ഫലപ്രദമായി ഉപയോഗിച്ച് ആത്മാർത്ഥത തെളിയിക്കുവാൻ ഇനിയും വൈകരുത്.









# ഈശോയുമായി
## ഒരു അപ്പോയ്ന്റ്മെന്റ്

**ഷിനോ മെറിൻ ജോൺ**




24 മണിക്കൂറുകൾ ഒരു ദിവസത്തിൽ നാം എന്തിനൊക്കെ സമയം ചെലവഴിക്കാറുണ്ട്. ഒന്നിനും സമയം തികയുന്നില്ല എന്നാണല്ലോ ഇന്നത്തെ കാലത്ത് നമ്മുടെയെല്ലാം പരാതി. മത്സരത്തിന്റെ ഒരു ലോകമാണല്ലോ ഇന്നത്തെ യുവ ജനങ്ങൾ നേരിടുന്നത്. പലപ്പോഴും ഈ മത്സര ഓട്ടത്തിൽ ഓടി തളർന്ന യുവഹൃദയങ്ങൾ ആശ്വാസത്തിനായി അങ്ങോട്ടുമിങ്ങോട്ടും നെട്ടോട്ടമോടുന്ന കാഴ്ച ഇന്ന് സർവ്വസാധാരണമാണ്. പെട്രോൾ അഥവാ ഇന്ധനം തീർന്ന് കഴിഞ്ഞാൽ ഒരു കാറിന് പിന്നെ ഓടാൻ കഴിയില്ലെന്ന് നമുക്കറിയാം. ഇതുപോലെ പ്രിയപ്പെട്ടവരെ, ഓടിത്തളർന്ന നമ്മൾക്കും ഇന്ധനം നിറയ്ക്കേണ്ടേ? ആവശ്യത്തിന് ഇന്ധനമില്ലെങ്കിൽ നമ്മുടെ ജീവിത വണ്ടി വഴിയിൽ ഇടിച്ച് നിൽക്കാൻ സാധ്യതയുണ്ട്.

### എന്താണ് വ്യക്തിപരമായ പ്രാർത്ഥന

വ്യക്തിപരമായ പ്രാർത്ഥന അഥവാ പേഴ്സണൽ പ്രയർ എന്ന് വിളിക്കുന്ന ഈശോയുമായിട്ടുള്ള അപ്പോയ്ന്റ്മെന്റ് നമ്മുടെ ജീവിതത്തിൽ ഇന്ധനം നിറച്ച് റീച്ചാർജ് ചെയ്യുവാനുള്ള ഒരു പ്രധാനപ്പെട്ട കാര്യമാണ്. എല്ലാ ദിവസവും ഈശോയുടെകൂടെ വ്യക്തിപരമായി കുറച്ച് സമയം ചെലവഴിക്കുന്നതിനെയാണ് അപ്പോയിന്റ്മെന്റ് കൊണ്ട് ഉദ്ദേശിക്കുന്നത്. കത്തോലിക്കാ സഭയുടെ യുവജന മതബോധന ഗ്രന്ഥത്തിന്റെ 469-ാം ഖണ്ഡികയിൽ ഇതിനെ കുറിച്ച് പറയുന്നത് ഇപ്രകാരമാണ്. ദൈവത്തിലേക്ക് ഹൃദയം തിരിക്കലാണ് പ്രാർത്ഥന. ഒരു വ്യക്തി പ്രാർത്ഥിക്കുമ്പോൾ അയാൾ ദൈവവുമായുള്ള സജീവ സാന്നിദ്ധ്യത്തിലേക്ക് പ്രവേശിക്കുന്നു.

### ഈശോയുമായി ഉറ്റ ഗാഢബന്ധം

നമ്മെ സൃഷ്ടിക്കുകയും നമ്മുടെ ജീവിതത്തെ കുറിച്ചുള്ള ഏറ്റവും മനോഹരമായ പദ്ധതി ഒരുക്കുകയും ചെയ്തിരിക്കുന്ന തമ്പുരാന്റെ മുൻപിൽ അണയുമ്പോൾ എന്തൊക്കെയാണ് സംഭവിക്കുന്നതെന്ന് നമുക്കൊന്ന് നോക്കാം. നേരത്തെ അപ്പോയിന്റ്മെന്റ് ഒന്നും എടുക്കാതെ തന്നെ ഏത് സമയത്തും ഓടിചെല്ലാവുന്ന ഒരു വൈദ്യൻ ആണ് അവിടുന്ന്. മുറിവുകൾ വച്ച് കെട്ടി നമ്മെ സൗഖ്യപ്പെടുത്തുകയും ശൂന്യമായ ഹൃദയത്തെ സ്നേഹം കൊണ്ട് നിറയ്ക്കുകയും ചെയ്യുന്ന നിമിഷങ്ങളാണ് അവ. ഞാൻ നിന്നെ ഒരു വിധത്തിലും അവഗണിക്കുകയോ, ഉപേക്ഷിക്കുകയോ എന്നാണല്ലേ ഹെബ്രായർ 13/5 ൽ പറയുന്നത്. നമ്മുടെ ജീവിതത്തിന്റെ കാര്യങ്ങളിൽ ശ്രദ്ധാലുവായ കർത്താവ് നമ്മൾ കടന്ന് ചെല്ലുന്നതും കാത്ത് സ്നേഹവുമായി നിൽക്കുകയാണ്. ഈ ലോകത്തിന്റെ ചവിട്ടും കുത്തും ഒക്കെ ഏറ്റ് തളർന്നിരിക്കുന്ന ഏതൊരു വ്യക്തിയും കടന്ന് ചെല്ലുമ്പോൾ തന്നെ സ്നേഹവും ശക്തിയും കൊണ്ട് നിറച്ച് ധൈര്യപ്പെടുത്തുന്ന തമ്പുരാനാണ് അവിടുന്ന്.

യോഹന്നാൻ 15:4 ൽ ഈശോ പറയുന്നു നിങ്ങൾ എന്നിൽ വിശ്വസിക്കുവിൻ. ഞാൻ നിങ്ങളിലും വസിക്കും. അവിടുന്ന് ആഗ്രഹിക്കുന്നത് നാം ഓരോരുത്തരുമായും ഒരു ഉറ്റ ഗാഢബന്ധമാണെന്ന് ഇതിൽ നിന്നും വ്യക്തമാണല്ലോ. പഴയ നിയമത്തിൽ അനേകം വ്യക്തികൾ ദൈവവുമായി വളരെ അടുത്തിടപഴുകിയ സംഭവങ്ങൾ നമുക്ക് കാണാം. അബ്രഹാം, മോശ തുടങ്ങിയവർ ദൈവവുമായി സംഭാഷണത്തിലേർപ്പെട്ടത് സുഹൃത്തുക്കൾ തമ്മിൽ മുഖാഭിമുഖം സംസാരിക്കുന്നതുപോലെയാണ്. ഉൽപ്പത്തി 15-ാം അധ്യായത്തിലും പുറപ്പാട് 33-ാം അധ്യായത്തിലും നമുക്കിത് കാണാം. അത്രത്തോളം ഉറ്റഗാഢബന്ധം അവർക്ക് ദൈവത്തോട് ഉണ്ടായിരുന്നു.

### മോശ എങ്ങനെയാണ് പ്രാർത്ഥിച്ചത്

കത്തോലിക്കാ സഭയുടെ യുവജന മതബോധ ഗ്രന്ഥം 472-ാം ഖണ്ഡികയിൽ മോശയുടെ പ്രാർത്ഥന വളരെ

മനോഹരമായ രീതിയിൽ വിവരിക്കുന്നുണ്ട്. ദൈവത്തോട് സംസാരിക്കൽ ആണ് പ്രാർത്ഥിക്കുന്നത് എന്ന് മോശയിൽ നിന്ന് നാം പഠിക്കുന്നു. കത്തിജ്വലിക്കുന്ന മുൾപ്പടർപ്പിൽ ദൈവം മോശയുമായി യഥാർത്ഥ സംഭാഷണം നടത്തി, അദ്ദേഹത്തിന് ഒരു ദൗത്യം നിശ്ചയിച്ച് കൊടുക്കുകയും ചെയ്തു. മോശ തടസ്സങ്ങൾ പറയുകയും, ചോദ്യങ്ങൾ ചോദിക്കുകയും ചെയ്തു. അവസാനം, ദൈവം തന്റെ വിശുദ്ധനാമം വെളിപ്പെടുത്തി. അപ്പോൾ, മോശ ദൈവത്തിൽ വിശ്വസിച്ച് ആശ്രയിക്കുകയും, പൂർണ്ണഹൃദയത്തോടെ അവിടുത്തെ സേവിക്കാൻ സ്വയം സമർപ്പിക്കുകയും ചെയ്തു.

ഉൽപ്പത്തി 33:11 ൽ പറയുന്നു : സ്നേഹിതനോടെന്ന പോലെ കർത്താവ് മോശയോട് മുഖാഭിമുഖം സംസാരിച്ചിരുന്നു. ദൈവവുമായി നേരിട്ട് സംസാരിച്ച തിനാൽ മോശയുടെ മുഖം തേജോമയമായി പ്രശോഭി ക്കുന്നത് അഹറോനും ഇസ്രയേൽ ജനവും കണ്ടു (പുറപ്പാട് 34:29-30). പ്രിയപ്പെട്ടവരെ, നമ്മുടെ മുഖവും ദൈവ തേജസ്സിൽ പ്രശോഭിക്കുന്നത് ഈശോയുമായുള്ള വ്യക്തിപരമായ പ്രാർത്ഥിനാ സമയത്ത് സംഭവിക്കുന്നുണ്ട്.

**ചില പ്രായോഗിക നിർദ്ദേശങ്ങൾ**

തീർച്ചയായും ഒരു സാങ്കേതിക വിദ്യ പഠിക്കുന്നതു പോലെ പ്രാർത്ഥിക്കുവാൻ പഠിക്കുന്നതിന് സാധ്യമല്ല. പ്രാർത്ഥിക്കാനുള്ള ആഗ്രഹം തന്നെ ഒരു പ്രാർത്ഥന ആയി കഴിഞ്ഞു. ഏതാനും ചില പ്രായോഗിക നിർദ്ദേശങ്ങൾ ഇതാ.

എല്ലാ ദിവസവും 15 മിനിറ്റെങ്കിലും തമ്പുരാനുമായി വ്യക്തിപരമായി ചെലവഴിക്കാൻ തെരഞ്ഞെടുക്കുക.

നിങ്ങൾ ഏറ്റവും ആക്റ്റീവ് ആയ സമയം തെരഞ്ഞെ ടുക്കുക. Give him the best hour of your day. ചിലർക്ക് രാത്രിയും, മറ്റു ചിലർക്ക് അതിരാവിലെയും, വേറെ ചിലർക്ക് രാത്രിയും മറ്റു ചിലർക്ക് ഉച്ചസമയവുമാണ് ഇഷ്ടം. ഉറക്കം വരുന്ന സമയം തെരഞ്ഞെടുക്കുന്നത് ഒഴിവാക്കുക.

നിശ്ചിത സമയം ഇതിനായി നീക്കി വെയ്ക്കുന്നത് വളരെ പ്രധാനപ്പെട്ടതാണ്. കാരണം YOUCAT 490ാം ഖണ്ഡികയിൽ പറയുന്നത്, തോന്നുമ്പോൾ മാത്രം പ്രാർത്ഥിക്കുന്ന വ്യക്തി ദൈവത്തെ കുറിച്ച് ഗൗരപൂർവ്വം കരുതുന്നില്ല എന്നാണ്. പ്രാർത്ഥന ഉപേക്ഷിക്കുകയും ചെയ്യും. അതുകൊണ്ട് ഒരു ദിവസം രണ്ടു time slot നീക്കി വെയ്ക്കുന്നത് നല്ലതാണ്. നിശ്ചയിച്ച സമയത്ത് എന്തെങ്കിലും അസൗകര്യം നിമിത്തം പ്രാർത്ഥിക്കാൻ സാധിക്കാതെ വന്നാൽ രണ്ടാമത്തെ time slot -ൽ അതു മുടങ്ങാതെ ചെയ്യാൻ സാധിക്കുമല്ലോ.

സ്വസ്ഥവും സമാധാനപൂർണ്ണവുമായ സ്ഥലം തെരഞ്ഞെ ടുക്കുക. ബൈബിൾ, പേന, നോട്ട് ബുക്ക് എന്നിവ ഈ സ്ഥലത്ത് സ്ഥിരമായി സൂക്ഷിക്കുക. ഇല്ലെങ്കിൽ ആ സമയത്ത് ഇവയെല്ലാം അന്വേഷിച്ച് ഓടി നടക്കേണ്ടി വരും.

ആരംഭകാലത്ത് 15 മിനിറ്റ് തമ്പുരാന്റെ മുമ്പിൽ ഇരിക്കാൻ ബുദ്ധിമുട്ട് നേരിടാൻ സാധ്യതയുണ്ട്. പ്രത്യേകിച്ച്, ഇതുവരെ ശീലമില്ലാത്ത ഒരു പുതിയ കാര്യമാണെങ്കിൽ. പക്ഷേ 15 മിനിറ്റ് ഒന്നു ചെയ്തില്ലെങ്കിലും, കഷ്ടപ്പെട്ടാ ണെങ്കിലും തമ്പുരാന് നീക്കി വെച്ച സമയത്തോട് വിശ്വസ്ത പുലർത്തുക. കർത്താവ് വിശ്വസ്തനായതിനാൽ അതിന് പ്രതിഫലം ലഭിക്കും.പതുക്കെ, ഇത് ഒരു ശീലമായി (ഹാബിറ്റ്) ആയി രൂപാന്തരപ്പെടും.

ഈശോയുമായി ഹൃദയം തുറന്ന ഒരു സംഭാഷണത്തിൽ ഏർപ്പെടുക.

നമ്മുടെ ഉള്ളിലുള്ളതെല്ലാം ഈ സമയത്ത് അവിടു ത്തോട് തുറന്ന് പറയുക. സ്തുതി, കൃതജ്ഞത, പരാതി, പരിഭവം, വേദനകൾ എല്ലാം പങ്കുവെയ്ക്കുക. പാട്ടുകളിലൂടെയും സ്തുതിപ്പുകളിലൂടെയും ബാഹ്യ പ്രാർത്ഥനകളിലൂടെയും നിശബ്ദമായും നമുക്ക് ഇഷ്ടമുള്ള രീതിയിൽ കർത്താവുമായി സംവദിക്കാം.

നോട്ട്ബുക്കിൽ (പ്രയർ ഡയറി) നമ്മുടെ ചിന്തകളും പ്രാർത്ഥനകളും ബൈബിൾ വചനങ്ങളും നമ്മുടെ ദൈവം അന്നന്ന് തന്ന അനുഗ്രഹങ്ങളും മറ്റും എഴുതുന്നത് ഒത്തിരി നല്ലതാണ്. നമ്മുടെ ചിന്തകളെ കുറിച്ച് നമുക്ക് തന്നെ വ്യക്തത ലഭിക്കുവാനും പിന്നീട് വല്ലപ്പോഴും പേജുകൾ മറിച്ച് നോക്കുമ്പോൾ ദൈവം നമ്മെ നയിച്ച വഴികളും നമ്മുടെ ജീവിതത്തിൽ ചെയ്ത അത്ഭുതങ്ങളും ധ്യാനി ക്കാനും അവസരം ലഭിക്കുന്നു.

ഈശോ നമ്മോട് സംസാരിക്കുന്നത് വചനത്തി ലൂടെയാണ്. ബൈബിൾ ക്രമമായി (സിസ്റ്റമാറ്റിക്) ആയി വായിക്കുന്നതാണ് എപ്പോഴും നല്ലത്. ഏതെങ്കിലും ഒരു സുവിശേഷമോ, ലേഖനമോ, സങ്കീർത്തനമോ തെരഞ്ഞെ ടുത്ത് അതിന്റെ അദ്യ അധ്യായം മുതൽ ക്രമമായി വായിക്കുവാൻ തുടങ്ങിയാൽ സ്നേഹപിതാവായ ദൈവത്തെ കുറിച്ച് ആഴമേറിയ അനുഭവങ്ങളും ബോധ്യങ്ങളും നമ്മുടെ ഹൃദയത്തിൽ നിറയാൻ തുടങ്ങും.



### പ്രാർത്ഥനയുടെ ചില അനുഭവങ്ങൾ

ദൈവത്തിൽ വിശ്രമിക്കുവോളം നമ്മുടെ ഹൃദയങ്ങൾ അസ്വസ്ഥമായിരിക്കും(വി. അഗസ്തിനോസ്). നമ്മുടെ ജീവിതത്തിലെ ഓരോ കുഞ്ഞുകാര്യങ്ങളും അറിയുകയും അവ ക്രമീകരിക്കുകയും ചെയ്യുന്ന സ്നേഹവാനായ അവിടുത്തെ സാന്നിദ്ധ്യത്തിലേക്ക് എത്രത്തോളം ആഗ്രഹത്തോടെ അണയുന്നുവോ അത്രത്തോളം ദൈവസ്നേഹാനുഭവം നമുക്ക് ലഭിക്കുന്നു. എന്റെ വ്യക്തിപരമായ കാര്യം പറയുകയാണെങ്കിൽ ആദ്യ കാലത്ത് ഒരു 15 മിനിറ്റ് തമ്പുരാന്റെ മുന്നിൽ ഇരിക്കുന്നതുപോലും ഒരു വലിയ ബുദ്ധിമുട്ടായിരുന്നു. ഓഫീസിനടുത്തുള്ള നിത്യാരാധാന ചാപ്പലിൽ പോയി ആ 15 മിനിറ്റ് വിശ്വസ്ത തയോടു കൂടി ഇരിക്കാൻ തുടങ്ങി. ക്രമേണ അത് ജീവിതത്തിലെ ഏറ്റവും ഉറ്റുനോക്കുന്ന വിലപ്പെട്ട നിമിഷങ്ങളായി രൂപാന്തരപ്പെട്ടു. കർത്താവിന്റെ സാന്നി ദ്ധ്യത്തിൽ ഇരിക്കുന്നത് ആസ്വാദ്യകരമായ ഒരനുഭവമായി മാറാൻ തുടങ്ങി.

സംഗീത എന്ന പെൺകുട്ടിയുടെ അനുഭവം നമുക്കൊന്നു കാണാം. നോട്ട് ബുക്കിൽ (Prayer diary) കടന്നുപോകുന്ന ചിന്തകളും അതുപോലെ ഈശോയോട് പറയാനുള്ളതു മെല്ലാം അവൾ കുറിക്കാൻ തുടങ്ങി. കാരണം കോളജ് ലൈബ്രറിയിലിരുന്നാണ് അവൾ ഈശോയുമായുള്ള സംഭാഷണം നടത്തിയിരുന്നത്. വീട്ടിൽ സ്വകാര്യമായി ഇരിക്കാൻ പറ്റിയ സ്ഥലമില്ലാത്തതുകൊണ്ട് ആയിരുന്നു ഇത്. മാസങ്ങൾക്കുശേഷം ഈ ബുക്ക് വീണ്ടും മറിച്ചുനോക്കിയപ്പോൾ അവൾക്കൊരു കാര്യം മനസിലായി. ആകുലതയാണ് തന്റെ ജീവിതത്തെ ഭരിക്കുന്നതെന്നും ഈ ഉൽക്കണ്ഠ നിമിത്തമാണ് തനിക്ക് ജീവിതത്തിൽ സന്തോഷിക്കാൻ കഴിയാത്തതെന്നും. പിന്നെയുള്ള വ്യക്തിപരമായ പ്രാർത്ഥനയുടെ സമയത്തും വി.കുർബാ നകളിലും മറ്റും അവൾ ഈ ആകുലതയുടെ സൗഖ്യത്തി നായി, കർത്താവിനോട് പ്രാർത്ഥിക്കാൻ തുടങ്ങി. ആയിടയ്ക്ക് വീട്ടിൽ അമ്മയോട് എന്തോ സംസാരിച്ച കൂട്ടത്തിൽ, അവളെ ഗർഭം ധരിച്ചിരുന്ന കാലഘട്ടത്തിൽ, അമ്മയ്ക്ക് സാഹചര്യങ്ങളുടെ സമ്മർദ്ദത്തിൽ അനുഭവി ക്കേണ്ടിവന്ന ഉൽക്കണ്ഠകളെക്കുറിച്ച് സംസാരിക്കാനി ടയായി. തന്റെ ആകുലതയുടെ മൂലകാരണം (root cause) പിടികിട്ടിയ സംഗീതയ്ക്ക് കർത്താവ് പതുക്കെ പതുക്കെ സൗഖ്യം നൽകാൻ തുടങ്ങി. അവളുടെ തന്നെ ഭാഷയിൽ പറഞ്ഞാൽ കാടുകയറി ചിന്തിച്ച് തലപുണ്ണാക്കിയിരുന്ന അവൾക്ക് പ്രയർ ഡയറി എഴുതി തുടങ്ങിയതോടെ ചിന്തകളുടെ പോക്കിനെക്കുറിച്ച് ഗ്രാഹ്യം ലഭിക്കുകയും, ഈശോയുടെ സൗഖ്യം ലഭിക്കേണ്ടതിന്റെ ആവശ്യകതയും മനസ്സിലായി. വ്യാകുലമാതാവ് എന്ന ഇരട്ടപ്പേരിൽ അറിയപ്പെട്ടിരുന്ന അവൾ ഇന്ന് മറ്റുള്ളവർക്ക് ആനന്ദം പ്രദാനം ചെയ്യുന്ന ഒരു വ്യക്തിത്വത്തിന് ഉടമയാണ്.

മനോജ് എന്ന ചെറുപ്പക്കാരന്റെ ജീവിതത്തിൽ ഈശോയുമായിട്ടുള്ള അപ്പോയ്ന്റ്മെന്റ് വരുത്തിയ മാറ്റമൊന്ന് ശ്രദ്ധിക്കൂ. നിന്നെക്കൊണ്ട് ഒന്നിനും കൊള്ളില്ല അവനെ കണ്ട് പഠിക്ക് എന്നിങ്ങനെയുള്ള വീട്ടിലെ നിരന്തര കുറ്റപ്പെടുത്തലുകളും താരതമ്യവും കാരണം ഒരു കാര്യവും ചെയ്യാൻ ധൈര്യമില്ലാത്ത ആളായിരുന്നു മനോജ്. തനിക്കു യാതൊരു വിലയുമില്ലന്നും തനിക്കൊന്നിനും സാധിക്കു കയില്ലന്നുമുള്ള ചിന്ത മനോജിനെ എല്ലാ കാര്യങ്ങളിലും




നിന്ന് വിട്ടുനിൽക്കാൻ പ്രേരിപ്പിക്കുന്ന ഘടകങ്ങളായി. എന്നാൽ വ്യക്തിപരമായ പ്രാർത്ഥനയുടെ സമയത്ത് ഹൃദയം തകർന്നിരുന്ന അവൻ വചനഭാഗങ്ങൾ ശ്രദ്ധാ പൂർവ്വം വായിക്കാൻ തുടങ്ങി. എശയ്യാ 43:4 ൽ കൂടി ദൈവം അവനോട് സംസാരിച്ചു. നീ എനിക്കു വിലപ്പെട്ടവനും ബഹുമാന്യനും പ്രിയങ്കരനുമാണ്. കർത്താവിന് താൻ ഒത്തിരി വിലപ്പെട്ടവനാണെന്നുള്ള തിരിച്ചറിവ് മനോജിന് ആഴമേറിയ സൗഖ്യം നൽകാൻ തുടങ്ങി. താൻ ആയിരിക്കുന്ന അവസ്ഥയിൽ തന്നെ സ്നേഹിക്കുകയും അംഗീകരിക്കുകയും ചെയ്യുന്ന ഈശോയുമായുള്ള ഉറ്റഗാഢബന്ധത്തിലൂടെ അവൻ ആത്മധൈര്യത്താൽ നിറയാൻ തുടങ്ങി.

പ്രിയപ്പെട്ടവരേ, അവസാനതുള്ളി രക്തം വരെ ചിന്തി, സ്വന്തം ജീവൻ നൽകിക്കൊണ്ട്, നമ്മെ സ്നേഹിക്കാൻ വെമ്പൽകൊണ്ട് നിൽക്കുന്ന ഈശോയുമായി ഒരു ഉറ്റഗാഢബന്ധത്തിലേക്കു വരാൻ ആഗ്രഹമില്ലേ? അതിനുള്ള ആദ്യപടിയാണ് ഈശോയുമായുള്ള ഈ അപ്പോയ്ന്റ്മെന്റ്. റേഡിയോ സ്റ്റേഷൻ ട്യൂൺ ചെയ്ത് ശബ്ദത്തിന് വ്യക്തത വരുത്തുന്നത് പോലെ ഈ അപ്പോയ്ന്റ്മെന്റ് നമ്മുടെ ഹൃദയം ഈശോയുമായി ട്യൂൺ ചെയ്യുന്ന ഒരനുഭവമാണ്. ഭാവിയിൽ നിങ്ങൾ എവിടേക്കു പറിച്ചുനടപ്പെട്ടാലും പതറാതെ പിടിച്ചു നിൽക്കാൻ ഇപ്പോൾ മുതൽ തന്നെ ഈ അപ്പോയ്ന്റ്മെന്റ് ആകുന്ന അടിസ്ഥാനം ശീലിച്ചു തുടങ്ങണം. വിപരീത സാഹചര്യങ്ങളിലും പ്രതിസന്ധികളിലും അപ്പോൾ നിങ്ങൾക്ക് വിശ്വാസത്തിൽ ഉറച്ചുനിൽക്കാനും ദൈവഹിതത്തിനോടു ചേർന്ന് നിന്നുകൊണ്ട് തീരുമാനങ്ങളെടുക്കാനും ഈശോയു മായുള്ള ഉറ്റഗാഢബന്ധം നിങ്ങളെ സഹായിക്കും. ആശ്വാസത്തിനായി അങ്ങോട്ടുമിങ്ങോട്ടും നെട്ടോട്ടമോ ടാതെ നമ്മുടെ ആത്മാവിന് ഇന്ധനം ലഭിക്കുന്ന സ്ഥലത്തേക്ക് കടന്നുവരാനും സാധിക്കും.

So, never miss this appointment with the most important person in your life!





## കിഡ്സ് വേൾഡ്

### കൂട്ടുകൂടാനൊരു വിശുദ്ധൻ

# രണ്ടാം ക്രിസ്തു എന്ന ഫ്രാൻസിസ് അസീസ്സി



**ഫാ. നോബി അയ്യനേത്ത്**

കൂട്ടുകാരെ, രണ്ടാം ക്രിസ്തു എന്നറിയപ്പെടുന്ന വി. ഫ്രാൻസിസ് അസീസ്സിയെ നമുക്കെല്ലാവർക്കും ഇഷ്ടമാണല്ലോ? കൊടുക്കുമ്പോഴാണ് നമുക്ക് സ്വീകരിക്കുവാൻ സാധിക്കുന്നതെന്ന് നമ്മെ പഠിപ്പിച്ച ഈ വിശുദ്ധന്റെ ജനനം എ.ഡി. 1181-ാം ആണ്ടിൽ ഇറ്റലിയിലെ അസീസ്സിയിൽ ആയിരുന്നു. ധാരാളം കൃഷി സ്ഥലങ്ങളും വൻതോതിലുള്ള വസ്ത്രവ്യാപാരങ്ങളുമുള്ള ഒരു ധനിക കുടുംബമായിരുന്നു ഫ്രാൻസിസിന്റേത്. സമ്പന്നതയിൽ വളർന്ന തന്റെ ടീനേജ് കാലം മുക്കാൽ ഭാഗവും ഫ്രാൻസിസ് ആട്ടും പാട്ടും ആഡംബരങ്ങളുമായി ചെലവഴിച്ചു. ഒരു വലിയ യുദ്ധവീരനാകാൻ ആഗ്രഹിച്ച ഫ്രാൻസിസ് അമ്പെയ്ത്തും ഗുസ്തിയും കുതിര ഓട്ടവും അഭ്യസിച്ചിരുന്നു.

അങ്ങനെയിരിക്കെ അസീസ്സിയും പരഗ്വായും തമ്മിൽ 1202 ൽ ഒരു യുദ്ധമുണ്ടായി. ഈ സംഭവം ഫ്രാൻസിസിന്റെ ജീവിതത്തിൽ മാറ്റങ്ങൾക്ക് തുടക്കം കുറിച്ചു. കർത്താവേ എന്നെ ഒരു സമാധാനത്തിന്റെ ഉപകരണമാക്കണമെ, വെറുപ്പും വിദ്വേഷവുമുള്ളിടത്ത് സ്നേഹം വിതയ്ക്കാൻ എനിക്കിടയാക്കണമെ എന്ന് പിൽക്കാലത്ത് ഫ്രാൻസിസ് പ്രാർത്ഥന രചിച്ചത് കൂട്ടുകാർക്കറിയാമല്ലോ. ഇനി യുദ്ധത്തിൽ എന്താണ് സംഭവിച്ചതെന്ന് നോക്കാം. അസീസ്സിയിലെ പട്ടാളക്കാരെയെല്ലാം വകവരുത്തുകയും തടവിലാക്കുകയും ചെയ്തു. എതിർ സൈന്യം തടവിൽ കിടന്ന ഫ്രാൻസിസിനെ തന്റെ പിതാവ് മോചനദ്രവ്യം നൽകി ഒരു വർഷം കാത്തിരുന്നിട്ടാണ് വിട്ടുകിട്ടിയത്.

എന്നാൽ കൂട്ടുകാരെ, തടവിൽ കിടന്നപ്പോഴാണ് ഫ്രാൻസിസിന് ദൈവത്തിൽ നിന്ന് വെളിപാടുകൾ കിട്ടി തുടങ്ങിയത്. ദൈവം നമ്മുടെ സങ്കട സമയത്ത് നമ്മെ കൈവിടുകയില്ലായെന്ന് ഇപ്പോൾ മനസ്സിലായില്ലേ നിങ്ങൾക്ക്. ജയിലിൽ നിന്നും പുറത്ത് വന്ന ഫ്രാൻസിസ് യുദ്ധം വെറുത്തു. പിന്നീടൊരിക്കൽ ഫ്രാൻസിസ് കുതിരപ്പുറത്ത് യാത്ര ചെയ്യുമ്പോൾ കണ്ട ഒരു കുഷ്ഠരോഗിയുടെ അടുത്ത് ഓടി ചെന്ന് അയാളെ ചുംബിച്ചു. കുഷ്ഠരോഗിയെ കണ്ടാൽ ഓടിപ്പോയിരുന്ന ഫ്രാൻസിസ് എന്നിട്ട് പറഞ്ഞതെന്താണെന്നോ, ഞാൻ വേഷം മാറി വന്ന ക്രിസ്തുവിനെയാണ് ചുംബിച്ചതെന്ന്. സുവിശേഷം എപ്പോഴും പ്രഘോഷിക്കുക, വാക്കുകൾ അത്യാവശ്യമുള്ളപ്പോൾ മാത്രം ഉപയോഗിക്കുക എന്നതാണ്ഫ്രാൻസിസിന്റെ ചിന്ത.

ഇരുപതാമത്തെ വയസ്സിലെ ഈ സംഭവത്തിന് ശേഷം ഫ്രാൻസിസ് തന്റെ മുഴുവൻ ചിന്തയും ദൈവത്തിലേക്ക് തിരിച്ചു. പ്രാർത്ഥനയിൽ മലനിരകളിലും ദൈവാലയങ്ങളിലും സമയം ചെലവഴിച്ച ഫ്രാൻസിസിന് സാൻ ഡാമിയാനോ ദൈവാലയത്തിലെ ഒരു ക്രൂശിത രൂപത്തിന് മുമ്പിലിരുന്ന് പ്രാർത്ഥിക്കുന്ന സമയത്ത് ക്രിസ്തുവിന്റെ സഭയെ പുതുക്കി പണിയാനും കൊടിയ ദാരിദ്ര്യ അരൂപിയിൽ ജീവിക്കാനുമുള്ള ഒരു ദൈവീക അരുളപ്പാടുണ്ടായി. അതേ തുടർന്ന് ഫ്രാൻസിസ് തന്റെ പിതാവിന്റെ വസ്ത്രശേഖരത്തിൽ നിന്ന് വിലകൂടിയ വസ്ത്രങ്ങളും ഒരു കുതിരെയെയും എടുത്ത് ദൈവാലയം നിർമ്മിക്കുവാൻ കൊടുത്തു. ഇത് അറിഞ്ഞ് കുപിതനായ അദ്ദേഹത്തിന്റെ പിതാവ് രൂപതാ അദ്ധ്യക്ഷനോട് പരാതി നൽകുകയും സാധനങ്ങൾ തിരികെ വാങ്ങുകയും ചെയ്തു. അപ്പോൾ ഫ്രാൻസിസ് തന്റെ ഉടുവസ്ത്രമുൾപ്പടെ എല്ലാം പിതാവിന് നൽകി കൊണ്ട് പറഞ്ഞു ഇനി മുതൽ ദൈവം മാത്രമാണ് എന്റെ പിതാവ്.



ഇത് കണ്ട ബിഷപ്പ് ഫ്രാൻസിസിന് ഒരു ചാക്ക് വസ്ത്രം നൽകി പുറത്തിറങ്ങി. എന്നാൽ ഫ്രാൻസിസ് ആദ്യം കണ്ടുമുട്ടിയത് ഒരു ക്രൂര കൊള്ള സംഘത്തെയായിരുന്നു. അവർ ഫ്രാൻസിസിനെ അടിച്ച് നിലം പരിശാക്കി. എന്നാൽ ക്രിസ്തുവിനെ പോലെ അവരോട് പ്രതികാരം ചെയ്യാതെ ഫ്രാൻസിസ് അവർക്ക് വേണ്ടി പ്രാർത്ഥിച്ചു.

ഫ്രാൻസിസിന്റെ ജീവിതത്തിലെ മറ്റൊരു സംഭവം കൂട്ടുകാർക്ക് പറഞ്ഞു തരാം. ഒരിക്കൽ ബർണാഡ് എന്നൊരാൾ ഫ്രാൻസിസിനെ തന്റെ വീട്ടിലേക്ക് ക്ഷണിച്ചു. രാത്രിയായപ്പോൾ തന്റെ മുറിയിൽ കിടക്കാൻ പറഞ്ഞു. രാത്രി ഫ്രാൻസിസ് ഉണർന്നിരുന്ന് പ്രാർത്ഥിക്കും എന്ന് കേട്ടിട്ടുള്ളത് ശരിയാണോ എന്ന് പരീക്ഷിക്കുകയായിരുന്നു അയാളുടെ ലക്ഷ്യം. കിടന്നതേ ബർണാഡ് ഉറക്കം നടിച്ചു. ബർണാഡ് ഉറങ്ങിയെന്ന് കരുതി ഫ്രാൻസിസ് നിലത്തിറങ്ങി മുട്ടുകുത്തി എന്റെ ദൈവമെ എന്റെ സർവ്വസ്വമേ, എന്റെ ദൈവമെ എന്റെ സർവ്വസ്വമേ... എന്നിങ്ങനെ മൃദു സ്വരത്തിൽ പ്രാർത്ഥിക്കുവാൻ തുടങ്ങി. എന്നിട്ട് പുലർക്കാലമായപ്പോൾ മെല്ലെ കട്ടിലിൽ കയറി ഉറങ്ങുന്നതായി നടിച്ചു. പരീക്ഷിക്കുവാൻ ശ്രമിച്ച ബർണാഡ് രാത്രി മുഴുവൻ കരഞ്ഞത് മിച്ചം. നമ്മൾ പ്രാർത്ഥിക്കാറില്ലേ കൂട്ടുകാരെ...

മറ്റൊരിക്കൽ ഒരാൾ ഫ്രാൻസിസിനോട് തന്റെ ജീവിതത്തിലെ വലിയ ഒരു പ്രശ്നം പരിഹരിച്ച് തരണമെന്ന് പറഞ്ഞു. പെട്ടന്ന് തന്നെ ഫ്രാൻസിസ് പറഞ്ഞു. ഇത് വളരെ ഗുരുതരമായ ഒരു പ്രശ്നമാണ്. എനിക്ക് സ്വന്തമായി നിങ്ങൾക്ക് ഒരു ഉത്തരം നൽകാൻ പറ്റില്ല. എന്നാൽ പള്ളിയിൽ പോയി ഈശോയോട് ചോദിക്കാം. കൂട്ടുകാരെ ജീവിതത്തിലെ ഉത്തരം കിട്ടാത്ത ചോദ്യങ്ങൾക്ക് ഈശോയോട് നമ്മളും ഉത്തരം ചോദിക്കേണ്ടതല്ലേ?

വളരെ വ്യക്തിപരമായ അനുഭവങ്ങളിൽ നിന്ന് ഈശോയെ കുറിച്ച് പഠിപ്പിക്കുന്നതിന് ഫ്രാൻസിസിന് സാധിച്ചു. ഒരു ദിവസം അഞ്ച് ഗ്രാമങ്ങളിൽ ഫ്രാൻസിസ് വചനം പ്രഘോഷിച്ചു. മനുഷ്യനോട് മാത്രമല്ല സർവ്വജീവജാലങ്ങളോടും. ദൈവത്തിന്റെ വിഡ്ഢി എന്ന ഒരു പേര് കൂടി ഫ്രാൻസിസിനുണ്ടായിരുന്നു. ഒരിക്കൽ ഫ്രാൻസിസ് ഇങ്ങനെ പറഞ്ഞു. ഓ, ആർക്കെങ്കിലും പക്ഷികളെയും കാളകളെയും ചെമ്മരിയാടുകളെയും പട്ടികളെയും ചെന്നായ്ക്കളെയും കാട്ടുപന്നികളെയും കുറിയേലായിസ്സോൻ എന്ന് പഠിപ്പിക്കാൻ കഴിഞ്ഞെങ്കിൽ. അങ്ങനെയായാൽ മുഴുവൻ സൃഷ്ടികളും ഓരോ പ്രഭാതത്തിലും ഈ വിധത്തിൽ ദൈവത്തെ പ്രകീർത്തിക്കുന്നത് നിങ്ങൾ കേൾക്കുമായിരുന്നു .

1224-ൽ ഫ്രാൻസിസിന് ഒരു ദൈവദർശനം ഉണ്ടായി. അതിന് ശേഷം പഞ്ചക്ഷതങ്ങളും (പഞ്ചക്ഷതങ്ങളെന്നാൽ ക്രിസ്തുവിന് ഉണ്ടായിരുന്ന അഞ്ച് തിരുമുറിവുകളാണെന്ന് മറക്കല്ലെ). മുറിവുകളിലെ വേദന മൂലം രാത്രി ഉറങ്ങാൻ അദ്ദേഹം പ്രയാസപ്പെട്ടു. എലികൾ അദ്ദേഹത്തിന്റെ മുഖത്തും വ്യണങ്ങളിലും ഓടി നടന്നു. കൂടുതൽ സഹനം ലഭിക്കുവാൻ വേണ്ടി ഫ്രാൻസിസ് പ്രാർത്ഥിച്ചു. അദ്ദേഹത്തിന്റെ വേദന കണ്ട് ദൈവത്തെ പഴിച്ച സഹോദരങ്ങളോട് ഫ്രാൻസിസ് പറഞ്ഞു ദൈവത്തെ ഒരിക്കലും പഴിക്കരുത്. രോഗം ദൈവദാനമാണ്. നമ്മുടെ പാപങ്ങൾക്കനുസരിച്ച് ദൈവം നമ്മെ ശിക്ഷിക്കുന്നില്ല . ഡോക്ടറിൽ നിന്ന് 45-ാം വയസ്സിൽ മരിക്കുമെന്ന് ഉറപ്പുകിട്ടിയപ്പോൾ മരണത്തെ സഹോദരി എന്ന് വിളിച്ച് സ്വാഗതം ചെയ്തു. 1226 ഒക്ടോബർ 3 ന് അദ്ദേഹം സഹോദരന്മാർക്ക് അവസാന നിർദ്ദേശം നല്കി. തന്നെ അക്രമികളെ സംസ്കരിക്കുന്ന നരകക്കുന്നിൽ അടക്കണമെന്ന് പറഞ്ഞു. എന്നാൽ വിശുദ്ധന്റെ ശരീരം അത്യാദരവോടെ വി.ഗീവർഗ്ഗിസിന്റെ ദൈവാലയത്തിൽ സംസ്കരിച്ചു.

1228 ജൂലൈ 28 ന് വിശുദ്ധന്റെ മരണത്തിന്റെ രണ്ടാം വർഷം ഗ്രിഗറി ഒൻപതാമൻ പാപ്പാ ഫ്രാൻസിസിനെ വിശുദ്ധരുടെ പട്ടികയിൽ ഔദ്യോഗികമായി ചേർത്തു. 1230 മെയ് 25 ന് നരകക്കുന്നിൽ സ്ഥാപിച്ച പുതിയ ദൈവാലയത്തിലേക്ക് തിരുശരീരം മാറ്റി. വിശുദ്ധന്റെ പേരിലാണ് ഇന്ന് ലോകത്തിൽ ഏറ്റവും കൂടതൽ സന്ന്യാസിനി-സന്ന്യാസ സമൂഹങ്ങളുള്ളത്. ജനകോടികളെ ക്രിസ്തുവിലേക്ക് നയിച്ചുകൊണ്ട് ഇന്നും ആ വിശുദ്ധൻ നിലകൊള്ളുന്നു. കൂട്ടുകാരെ, നമുക്കും ആ വിശുദ്ധനെ പോലെ ജീവിക്കാം........









# പുതിയ ഫ്രാൻസിസ് അസീസ്സിയിൽ

**ബിജു ഡാനിയൽ**

ഫ്രാൻസിസ്, ഫ്രാൻസിസിന്റെ നാട്ടിലെത്തി! കേട്ടവർക്കും കണ്ടവർക്കുമെല്ലാം ആ വരവൊരു കൗതുകവുമായി. വെറും കൗതുകമല്ല; ആഘോഷവും അറിവും വിചിന്തനവും..... പിന്നെ പറഞ്ഞറിയിക്കാനാകാത്ത ഒത്തിരിയൊത്തിരി തിരിച്ചറിവുകളും. രണ്ടാം ക്രിസ്തു എന്നറിയപ്പെടുന്ന അസ്സീസിയിലെ വിശുദ്ധ ഫ്രാൻസിസിന്റെ ജീവിതം ചുരുൾ നിവർത്തിയ ഭൂമികയിലേക്ക് ഈ ദിനങ്ങളിലെ ക്രിസ്തുവിന്റെ വികാരി കടന്നുവന്നതാണ് ലോക ശ്രദ്ധയെ ആകർഷിച്ച സംഭവം.

അർജന്റീനയിലെ ബ്യൂനസ് അയേഴ്സ് കാർഡിനലായിരുന്ന ഹോർഗെ മാരിയോ ബർഗോളിയോ മാർപ്പാപ്പയായി തെരഞ്ഞെടുക്കപ്പെട്ടപ്പോൾ തന്റെ പേരു ഫ്രാൻസിസ് എന്നു സ്വീകരിച്ചതു തന്നെ ഒരു വിപ്ലവത്തിന്റെ തുടക്കമായി അന്നാരും കരുതിയിരുന്നില്ല. ആ നിമിഷം മുതൽ - മാർപ്പാപ്പായാകാനുള്ള മൂന്നിൽ രണ്ട് വോട്ടു കിട്ടിയ, ആ തെരഞ്ഞെടുപ്പ് സ്വീകരിച്ച, പേര് കണ്ടെടുത്ത, കണ്ണീരിന്റെ മുറിയിൽ കയറി തിരികെവന്ന, ലോകത്തെ ആദ്യമായി ആശിർവദിക്കാനെത്തിയ നിമിഷങ്ങൾ മുതൽ - സ്ഥാനാരോഹണം കഴിഞ്ഞ് ഔദ്യോഗിക ഉത്തരവാദിത്വങ്ങൾ തുടർന്നുകൊണ്ടിരിക്കുമ്പോഴെല്ലാം തന്റെ പേരിനു കാരണമായവന്റെ പേര് അന്വർത്ഥമാക്കാനുള്ള ആന്തരിക പ്രചോദനത്തിന്റെ ബഹിർഗമനങ്ങളാണു പ്രവർത്തികളായി കാണാനാകുന്നതും. വിശുദ്ധ ഫ്രാൻസിസ് അസ്സീസ്സി ക്രിസ്തുവിന്റെ സ്നേഹം മാംസം ധരിക്കുവാൻ സ്വയം വിട്ടുകൊടുത്തിരുന്നുവെങ്കിൽ ആ മാംസംധരിക്കലിന്റെ ആധുനിക പുനരവതരണമാണിവിടെ കാണുന്നതെന്നു ലോകം വിലയിരുത്തുവാൻ ഫ്രാൻസിസ് മാർപ്പാപ്പാ ഇടവരുത്തുന്നു.

അസ്സീസ്സി സന്ദർശനത്തിനിടയിൽ സെന്റ് ഫ്രാൻസിസ് ബസലിക്കയിലെ ദിവ്യബലിക്കുശേഷം മാർപ്പാപ്പായുടെ അന്തസിനൊത്തുള്ള വിശിഷ്ട വിഭവങ്ങളും വിശിഷ്ടാതിഥികളും കാത്തിരുന്നപ്പോൾ, അവയെല്ലാം വെടിഞ്ഞ് അശരണരായ തന്റെ മക്കൾക്കു വിളമ്പിയതു അവരോടൊപ്പമിരുന്നു കഴിച്ച് അവരുടെ സ്നേഹപിതാവായി മാറുകയായിരുന്നു അദ്ദേഹം. കാരിത്താസിന്റെ സംരക്ഷണയിലുള്ള 57 ദരിദ്രർക്കൊപ്പമാണ് മാർപ്പാപ്പ ഭക്ഷണം കഴിച്ചത്. ഫ്രാൻസിസ്കൻ സുപ്പീരിയേഴ്സും മറ്റു പ്രധാനപ്പെട്ടവരുമൊത്തുള്ള ഉച്ചഭക്ഷണമായിരുന്നു നേരത്തെ തീരുമാനിച്ചിരുന്നത്. അസ്സീസ്സിയിലെ സമ്പന്ന പട്ടുവ്യാപാരിയുടെ മകൻ സ്വന്തം പിതാവിന്റെ കാൽച്ചുവട്ടിൽ താൻ ഇട്ടിരുന്നതെല്ലാം ഉരിഞ്ഞുവച്ച് ഇനിയെന്റെ സ്വർഗസ്ഥനായ പിതാവിനെ എനിക്ക് അപ്പച്ചാ എന്നു വിളിക്കാമെന്ന് പറഞ്ഞതു ചരിത്രം. നൂറ്റാണ്ടുകൾക്കുശേഷം ഫ്രാൻസിസ് നാമധാരിയായ






ആദ്യമാർപ്പാപ്പായിലൂടെ ക്രിസ്തു ആഗ്രഹിച്ച പരസ്നേഹ പ്രവർത്തികൾ ലോകത്തിനു ദർശനീയമായതു കാലങ്ങളെ അതിലംഘിക്കുന്ന പരിശുദ്ധാത്മഫലങ്ങളുടെ പ്രസരണം മാത്രം. അന്ന് ഫ്രാൻസിസ് അസ്സീസ്സി എല്ലാം ഉപേക്ഷിച്ച യിടത്തു തന്നെയാണ് ഇപ്പോഴും അസ്സീസ്സിയിലെ അതി മെത്രാസന മന്ദിരം.

പാപ്പാ സ്ഥാനത്തേയ്ക്ക് ഉയർത്തപ്പെട്ടപ്പോൾ മുതൽ ആവർത്തിക്കുന്ന ദരിദ്രരുടെ സഭ, ദരിദ്രർക്കുവേണ്ടിയുള്ള സഭ എന്ന വാക്കുകൾ വെറും അധരവ്യായാമമായിരുന്നില്ല, ഹൃദയത്തികവിന്റെ കവിഞ്ഞൊഴുകലായിരുന്നു എന്നാണ് അസ്സീസ്സി സന്ദർശനം വ്യക്തമാക്കിയത്. ഔദ്യോഗികതക ളുടെയും ആഢംബരങ്ങളുടെയും സുരക്ഷിതത്വങ്ങളുടെയും വഴികൾ വിട്ട് വികലാംഗരെയും ക്ഷീണിതരെയും രോഗിക ളേയും ആശ്ലേഷിക്കാനും, മുത്തമിടാനും അവരുടെ ചെറിയ ചെറിയ പരിദേവനങ്ങൾ വാത്സല്യത്തോടെ കേൾക്കാനും മനസ്സുവച്ചപ്പോൾ യേശുവസിക്കുന്നവരുടെ ഹൃദയ നീറ്റലു കളിൽ ചാലിച്ചു വരച്ച സാന്ത്വനസ്പർശത്തിന്റെ ചിത്രം നമുക്ക് കൈമുതലായി കിട്ടി. കൃത്യാന്തരബാഹുല്യങ്ങളിലെ സമയ കണിശങ്ങൾക്കിടയിൽ വിലപ്പെട്ട മുക്കാൽ മണിക്കൂ റാണ് സെറാഫിക് ഇൻസ്റ്റിറ്റ്യൂട്ടിലെ വീൽ ചെയറിലും മറ്റു മായി കഴിയുന്ന വികലാംഗർക്കായി മാർപ്പാപ്പ ചെലവഴിച്ച ത്. സമൂഹത്തിന്റെ വശങ്ങളിൽ പെറുക്കിക്കൂട്ടിയ കൽക്ക ഷണങ്ങൾ എന്നു വിശേഷിപ്പിച്ചായിരുന്നു ഇൻസ്റ്റിറ്റ്യട്ടിന്റ ഡയറക്ടറച്ചൻ ഇവരെ മാർപ്പാപ്പായ്ക്കു പരിചയപ്പെടുത്തി യത്. മുഖ്യധാരയിൽനിന്നും മാറ്റി നിർത്തപ്പെട്ടിരിക്കുന്ന ഇത്തരക്കാരുടെ ഉള്ളിലെ നീറുന്ന മുറിവുകൾ നാം കണ്ടെ ത്തുകയും അവയെ സ്നേഹപൂർവ്വം പരിചരിക്കുകയും വേണം. ക്രിസ്തു തന്റെ തിരുമുറിവുകളിൽ സൂക്ഷിക്കാൻ ആഗ്രഹിക്കുന്നവരുമാണിവരെന്നു മാർപ്പാപ്പ മറുപടി പറഞ്ഞു.

ദരിദ്രനു ഭക്ഷണം നൽകാനാകാത്ത തൊഴിൽ കൊടു ക്കാനാകാത്ത അഴുക്കുചാലായ ലോകത്തിനു മാറ്റം വരു ത്തുവാൻ സഭ പരിശ്രമിക്കണം. ഭക്ഷണം കഴിക്കാനില്ലാത്ത വർ വസിക്കുന്ന, പട്ടിണികൊണ്ടു ശിശുക്കൾ മരിക്കുന്ന ലോകമാണിതെന്നു നാമാരും മറക്കാൻ പാടില്ല. ലൗകികത പൊങ്ങച്ചവും അരാജകത്വവും അഹങ്കാരവുമാണ് ജനിപ്പി ക്കുന്നത്. ഈ ദുർഗുണങ്ങൾ ആത്മാക്കളെ നശിപ്പിക്കുകയും സഭയെ തകർക്കുകയും ചെയ്യും. ക്രിസ്തുവിന്റെ മൗതിക ശരീരമായ സഭ ലൗകീക വാസനകളിൽനിന്നും പൂർണ്ണമായി അകന്നു നിൽക്കണം. ഏറ്റവും ചെറുതെന്നു നാം കരുതുന്ന ഉത്തരവാദിത്തം വഹിക്കുന്ന ശുശ്രൂഷകർ മുതൽ ഉയർന്ന ശ്രേണിയിലുള്ള പ്രവർത്തനം നടത്തുന്ന പുരോഹിത ശ്രേഷ്ഠർ വരെ ഇക്കാര്യത്തിൽ വളരെ ശ്രദ്ധയുള്ളവരായി രിക്കുകയും വേണം. ആധുനിക വിമോചനവാദികൾ ശക്തരെ കരുത്തരും, ദുർബലരെ അശരണരും, പാർശ്വ വൽക്കരിക്കപ്പെട്ടവരെ നിഷ്കാസിതരുമാക്കാനാണ് പരിശ്ര മിക്കുന്നത്. എല്ലാവരെയും ഒരുപോലെ ഉയർത്തിക്കൊ ണ്ടുവരുന്ന സമഗ്രവിമോചനം ക്രിസ്തു വിഭാവനം ചെയ്ത തുപോലെ നടപ്പിലാക്കാനാണ് നാം പരിശ്രമിക്കേണ്ടത്. സഭ യുടെയും സന്യാസ സമൂഹങ്ങളുടെയും ഒഴിഞ്ഞമുറികൾ പ്രവാസികൾക്കും അഭയാർത്ഥികൾക്കുമായി മടികൂടാതെ തുറന്നു നല്കെണ്ടവയാണെന്നും മാർപ്പാപ്പ വ്യക്തമാക്കി.

ആധുനിക പരിഷ്കാരങ്ങളുടെപേരിൽ വിവാഹജീവിതത്തിൽ നിന്ന് അകലാൻ ശ്രമിക്കാതെ വിവാഹിതരാകുവാൻ മാർപ്പാപ്പാ യുവജനങ്ങളെ ഉപദേശിച്ചു. വൈദികാന്തസും സന്യാസ ജീവിതവും പോലെതന്നെ ക്രിസ്തീയ വിവാഹവും യഥാർത്ഥ ദൈവവിളിയാണ്. രണ്ടു ക്രിസ്ത്യാനികൾ തമ്മിലുള്ള വിവാഹത്തിലൂടെ സ്ത്രീയും പുരുഷനും രണ്ടായിരുന്ന അവസ്ഥയിൽനിന്ന് ഒരു ശരീരവും ജീവനുമായി ത്തീരുകയാണ്. ഭാര്യാഭർത്താക്കന്മാർക്ക് തർക്കിക്കാനും പാത്രങ്ങൾ പൊട്ടിക്കാനും സ്വാതന്ത്ര്യമുണ്ട്. പക്ഷേ വേദനാജനകമായ വേർപിരിയൽ ഉണ്ടാകാതിരിക്കാൻ ഓരോദിവസവും ഉറങ്ങുന്നതിനുമുമ്പ് നിങ്ങൾ അനുരഞ്ജനപ്പെട്ടിരിക്കണം. മാപ്പ് ചോദിക്കാനും ക്ഷമ നല്കാനും എപ്പോഴും തയ്യാറാകുകയും വേണം. ദൈവവചനം ശ്രദ്ധിച്ച് വായിക്കുന്നതിലൂടെ കുഞ്ഞുങ്ങൾക്ക് നല്ല ആശയങ്ങൾ കൈമാറാൻ സാധിക്കുകയും ചെയ്യും. വൈദികരും സന്യസ്ഥരും ദൈവവചനം വായിക്കുന്നതിൽ വിമുഖത പുലർത്തരുത്. വചനത്തിന്റെ ആഴങ്ങളിലേക്കുള്ള പ്രവേശനം ക്രിസ്തുവിനെ തങ്ങളിൽ മാംസം ധരിക്കാനുള്ള അവസരങ്ങളായി സമർപ്പിതർ കരുതണമെന്നും മാർപ്പാപ്പ ഓർമ്മിപ്പിച്ചു

13-ാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന ഫ്രാൻസിസ് അസ്സീസ്സിയോടു എന്റെ സഭയെ പണിയുക എന്നു ദൈവം പറഞ്ഞ വിശുദ്ധ ഡാമിയന്റെ ദേവാലയത്തിലും, വിശുദ്ധ ഫ്രാൻസിസ് അസ്സീസ്സിയുടെയും വിശുദ്ധ ക്ലാരയുടെയും ബസലിക്കകളിലും തടിച്ചു കൂടിയ വിശ്വാസി സമൂഹത്തെ ആവേശഭരിതരാക്കിയ സന്ദർശനമായിരുന്നു മാർപ്പാപ്പയുടേത്. അസ്സീസ്സിയിലെ ഫ്രാൻസിസിനെപ്പോലെ സംസാരിക്കുന്ന മാർപ്പാപ്പയെ ലക്ഷക്കണക്കിനു കത്തോലിക്കർ കാത്തിരിക്കുന്നുവെന്നും, സഭയെ ലൗകികതയിൽ നിന്നും മോചിപ്പിക്കുന്ന അസ്സീസ്സി സന്ദർശനം എന്നൊക്കെയായിരുന്നു ലോക പത്രമാധ്യമങ്ങൾ ഈ സന്ദർശനത്തെ വിലയിരുത്തിയത്. ഒക്ടോബർ നാലിന് യുവജന മദ്ധ്യസ്ഥനായി സഭ വണങ്ങുന്ന വിശുദ്ധ ഫ്രാൻസിസ് അസ്സീസ്സിയുടെ



ഓർമ്മത്തിരുന്നാളിൽ സംബന്ധിക്കാൻ. തന്റെ നാമഹേതുകന്റെ നാട്ടിലെത്തിയ പാപ്പാ തിരിച്ചറിവുകളുടെ പുതുവഴികളാണു തുറന്നിട്ടത്. 1300 വർഷങ്ങൾക്കുശേഷം യൂറോപ്പിനു പുറത്തുനിന്നും മാർപ്പാപ്പയായി തെരഞ്ഞെടുക്കപ്പെട്ടയാൾ. ഈശോ സഭയിൽനിന്നുള്ള ആദ്യ മാർപ്പാപ്പ. അമേരിക്കൻ രാജ്യങ്ങളിൽനിന്നും സതേൺ ഹെമിസ്ഫിയറിൽ നിന്നും ആദ്യമായി മാർപ്പാപ്പ സ്ഥാനത്തേയ്ക്ക് വരാനിടയായ വ്യക്തി. ഈ കാലഘട്ടത്തിലെ വിശ്വാസ രാഹിത്യത്തിന്റെയും അരാജകത്വത്തിന്റയും ചെങ്കടലുകൾക്കു നടുവിൽ രക്ഷ പ്രാപിക്കേണ്ടവർക്കായി വിശ്വാസ വീഥികൾ തുറക്കാൻ ദൈവം തെരഞ്ഞടുത്ത അഭിനവ മോശയാണ് ഫ്രാൻസിസ് മാർപ്പാപ്പയെന്ന് നമുക്കുറച്ചു വിശ്വസിക്കാം.







ഈവാനിയൻ താളുകൾ



# മാർ ഈവാനിയോസ് തിരുമേനിയും മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ വ്യക്തിത്വവും

**ഫാ. ജോസഫ് വള്ളിയാട്ട്**

അബ്രഹാം എന്ന നാമം ഒരു ജനതയുടെ മുഴുവൻ ജീവിതത്തെ ഒരുമിച്ചു നിർത്തുന്ന ഓർമ്മയായി മാറിയത് ആ നാമത്തിൽ ഉൾക്കൊള്ളുന്ന വാഗ്ദാനത്തിന്റെ പെരുമകൊണ്ടാണ്. അവന് അവകാശമായി ലഭിച്ച ഭൂമി വരൾച്ചയുടെയും ക്ഷാമത്തിന്റെയും പിടിയിലമർന്ന കാലത്ത് അവന്റെ മക്കൾ ആ മണ്ണുപേക്ഷിച്ച് മരുഭൂമിക്കക്കരെയുള്ള നാഗരികതയുടെ തണലിൽ ചേക്കേറി. കാലം കടന്നു പോയപ്പോൾ തണൽ തടവറയായി. കർത്താവ് അവരിൽ നിന്ന് മോശ എന്നൊരുവനെ ഉയർത്തുകയും അവന്റെ നാവിൽ ചൊരിഞ്ഞ വാക്കിനാലും അവന്റെ കരങ്ങളിൽ വിതച്ച കരുത്താലും അവരെ വാഗ്ദാനത്തിന്റെ മണ്ണിലേക്ക് തിരികെ നയിക്കുകയും ചെയ്തു. കൽപലകകളിൽ എഴുതിയ പ്രമാണത്താലും അഭിഷിക്തരിൽ ചൊരിഞ്ഞ ആത്മാവാലും ആ ജനത്തിന്റെ ജീവിതതാളങ്ങളിൽ അത്യുന്നതന്റെ ഇഷ്ടം നിറവേറി, അവർ ദൈവജനമായി.

കൈവിട്ടുപോയ ചില വാഗ്ദാനങ്ങളുടെ ഭൂമികയിലേക്ക് തങ്ങളെ തിരികെയെത്തിച്ചവൻ, പുറപ്പാടിന് രൂപവും ഭാവവും കൊടുത്തവൻ, വചനത്തിന്റെ നിറവാലും ആത്മാവിന്റെ അഭിഷേകത്താലും ദൈവജനമെന്ന രീതിയിൽ തങ്ങളുടെ ജീവിതത്തിന് നവീനഭാവങ്ങൾ നൽകിയവൻ.....ഇസ്രായയേലിന് മോശ എന്തൊക്കെ ആയിരുന്നുവോ മലങ്കര മക്കൾക്ക് അതെല്ലാം ആയിരുന്നു മാർ ഈവാനിയോസ് പിതാവ്. മോശയ്ക്ക് ചുറ്റും, അവന്റെ നിയമങ്ങൾക്ക് ചുറ്റും ഇസ്രായേൽ എങ്ങനെ രൂപപ്പെട്ടുവോ അതുപോലെ മാർ ഈവാനിയോസ പിതാവിന്റെ വ്യക്തിത്വവും ദർശനവും മലങ്കര കത്തോലിക്കാ സഭയുടെ വ്യക്തിത്വത്തിന് ആധാരമായിരിക്കുന്നു.

**എന്തായിരുന്നു ആ വാഗ്ദാന നാട്**

പിതൃതുല്യനായ വട്ടശ്ശേരിൽ മെത്രാപ്പോലീത്തായുടെ ജീവിത സായന്തനത്തിലായിരുന്നു ഗുരുവും ശിഷ്യനും തമ്മിൽ നടത്തിയ ആവസാന ഔചാരിക കൂടിക്കാഴ്ച. ബഥനി മല ഉപേക്ഷിച്ചതിന് ശേഷമായിരുന്നു ഇത്. വെണ്ണിക്കുളത്ത് താമസിച്ചിരുന്ന ബഥനി ആശ്രമസ്ഥർക്ക് എഴുതിയ ഒരു കത്തിൽ മാർ ഈവാനിയോസ് പിതാവ് ഈ കൂടിക്കാഴ്ച വിവരിക്കുന്നുണ്ട്. അതിൽ ഒരു ഭാഗം ഇങ്ങനെ ആണ്. എന്റെ ജനത്തെ റോമായിൽ കൊണ്ടു പോകാമോ ? എന്ന വട്ടശ്ശേരിൽ തിരുമേനി ചോദിക്കുന്നു. മാർ ഈവാനിയോസ് മറുപടി പറയുന്നത് എന്റെ ജനമെന്ന് കല്പിക്കരുതെ, ദൈവത്തിന്റെ ജനമാകുന്നു എന്നാണ്. അവിടുന്ന് റോമായിൽ പോകുന്നുവോ? എന്നായിരുന്നു ഗുരുവിന്റെ അടുത്ത ചോദ്യം. ഞാൻ റോമായിൽ പോകുവാൻ നിശ്ചയിച്ചിട്ടില്ല. എന്നാൽ മാർപാപ്പായും, പാത്രിയാർക്കീസും, തിരുമേനിയും നാം എല്ലാവരും കൂടെ യോജിച്ച് കർത്താവിന്റെ ഏക സഭയായി തീരണം. ഈ വഴക്കും ഭിന്നതയും ദൈവീകമല്ല . എന്ന് ശിഷ്യൻ മറുപടി കൊടുത്തു. (ഇഞ്ചക്കലോടി, 375).

യാക്കോബായ വിശ്വാസം സ്വീകരിച്ച സഹോദരി സഭകളിലെ എഴുത്തുകാർ പലപ്പോഴും 1930 ലെ മലങ്കര സഭാ പുനരൈക്യത്തെ ഒറ്റവാക്കിൽ വിവരിക്കാൻ തെരഞ്ഞെടുക്കുന്ന പ്രയോഗമാണ് റോമായിൽ പോവുക എന്നത്. പുനരൈക്യം എന്ന സഭാ ദർശനത്തെ ഇത്രയധികം തെറ്റിദ്ധരിപ്പിക്കാവുന്ന മറ്റുപ്രയോഗങ്ങളില്ല.

മോശയുടെ കഥയിൽ അബ്രഹാം എന്നൊരു ആദിമ നാമമില്ലെങ്കിൽ, ഒരു വാഗ്ദാനവും അതിനോട് ബന്ധപ്പെടുന്ന ഒരു രാജ്യവും ഇല്ലെങ്കിൽ, പുറപ്പാട് എന്നത് മറ്റേതൊരു കുടിയേറ്റവും പോലെയാണ്. തങ്ങൾ എന്തായിരുന്നു എന്ന് പിന്നോട്ടൊരു നോട്ടം ഇല്ലായിരുന്നെങ്കിൽ 1930ലെ കാതോലിക്ക കൂട്ടായ്മ മറ്റൊരു ഐക്യശ്രമം മാത്രമേ ആകൂ.

പുനരൈക്യം ആവില്ല. വ്യക്തമായി പറഞ്ഞാൽ മാർ തോമാ ശ്ലീഹായിൽ നിന്ന് വിശ്വാസം സ്വീകരിച്ച സഭാ സമൂഹം മുഴുവൻ ഒന്നായി ജീവിക്കണം എന്ന് ആഗ്രഹമില്ലെങ്കിൽ പുനരൈക്യം എന്ന ആദർശമില്ല. ഇത് ശ്രദ്ധാപൂർവ്വം മനസ്സിലാക്കേണ്ട ഒന്നാണ്. റോമ സഭയുമായുള്ള കൂട്ടായ്മ യാണ് ആ സെപ്തംബർ 20 ന് നടന്ന ചരിത്രസംഭവത്തിലെ കാതൽ എങ്കിലും അത് മാർ ഈവാനിയോസ് പിതാവിന്റെ മനസ്സിൽ മാർതോമാ നസ്രാണികളുടെ ആദിമ ചൈതന്യത്തിലേക്കുള്ള തിരിച്ചുപോക്കിനുള്ള ഒരേ ഒരു പോംവഴി ആയിരുന്നു.

**റോമായ്ക്ക് അപ്പുറം**

1930 ആഗസ്ത് ഇരുപതിനായിരുന്നു അത്. മാർ ഈവാനിയോസും ഇരുപതോളം ബഥനി ആശ്രമസ്ഥരും കുറെ അനാഥക്കുഞ്ഞുങ്ങളും പെരുന്നാട്ടിലെ മുണ്ടൻ മലയിലെ ആശ്രമം വിട്ടിറങ്ങി മടത്തുംമൂഴിയിലെ കടവിൽ വന്ന് മൂന്നു വള്ളങ്ങളിലായി റാന്നിയിലേക്കും അവിടെ നിന്ന് ബസ് മാർഗ്ഗം വെണ്ണിക്കുള്ളത്തെത്തി മേമല പ്രൈമറി സ്കൂളിൽ അന്തിയുറങ്ങി. ഉടൻ എന്താണ് ചെയ്യാനുള്ള തെന്ന് നിശ്ചയിക്കാതെ അനിശ്ചിതത്തിലേക്ക് മലയിറങ്ങാൻ ഇടയായ സാഹചര്യം വട്ടശ്ശേരിൽ തിരുമേനിയുമായി നടന്ന അവസാന അഭിമുഖത്തിൽ പറയുന്നുണ്ട്. പുനരൈക്യ സംരംഭത്തിന് തനിക്ക് താൽപര്യമില്ലെന്ന് വട്ടശ്ശേരിൽ പിതാവ് വ്യക്തമാക്കുകയും മെത്രാൻ കക്ഷിയുടെ (മലങ്കര ഓർത്തോഡക്സ് സിറിയൻ ചർച്ച് എന്ന പേര് ഔദ്യോഗികമാവുന്നത് 1934 ൽ ആണ്) സിനഡ് പുനരൈക്യാലോചനകളിൽ നിന്ന് പിൻവാങ്ങു കയും ചെയ്തതോട്, ബഥനിയുടെ കീഴിലുണ്ടായിരുന്ന പള്ളികളും വസ്തുവകകളും സിനഡിന്റെയും സിനഡിനെ പിന്തുണയ്ക്കുന്ന സിറിയൻ ക്രിസ്ത്യൻ അസോസിയേഷ ന്റെയും നിയന്ത്രണത്തിൽ കൊണ്ടുവരാൻ വട്ടശ്ശേരിൽ തിരുമേനി തയ്യാറെടുക്കുന്നു എന്ന് മാർ ഈവാനിയോസ് പിതാവ് മനസ്സിലാക്കി. അദ്ദേഹം വട്ടശ്ശേരിൽ തിരുമേനി യോട് പറയുന്നു അവിടുന്ന് എന്റെ പിതാവാണ്. അവിടുന്നും ഞാനും വാദി പ്രതികളായി വ്യവഹാരം നടത്തി ബഥനി സ്വത്തുക്കൾ കൈവശം വയ്ക്കേണ്ട യാതൊരാ വശ്യവും എനിക്കില്ല. ഇതേപ്പറ്റി ഞാൻ ആലോചിച്ചു. ബഥനി ആശ്രമം വിട്ടിറങ്ങണമെന്ന് വ്യാഴാഴ്ച വി. കുർബാന മദ്ധ്യേ എനിക്ക് തോന്നി . (ഇഞ്ചക്കലോടി, 376)

താൻ യാത്രചെയ്യുന്ന ദിശ ശരിയാണെന്ന് ഉറപ്പുള്ള ഒരാൾ ആ ശരിയ്ക്ക് കൊടുക്കേണ്ടി വന്ന വിലയായി മാത്രമേ ബഥനി ആശ്രമം ഉപേക്ഷിച്ചതിനെപറ്റി പിതാവ് ചിന്തിക്കുന്നുള്ളൂ എന്ന് വ്യക്തമാണ്. പക്ഷെ എന്താണ് ആ ദിശ? റോമൻ കത്തോലിക്കാ സഭയുമായി കൂട്ടായ്മയിലേക്ക് പ്രവേശിക്കുക എന്ന ലക്ഷ്യം ആ യാത്രയ്ക്കുണ്ട് എന്ന് നമുക്കറിയാം. പക്ഷേ തിരുമേനിമാരെയും കൂട്ടരെയും കത്തോലിക്കാ സഭയിലേക്ക് സ്വീകരിക്കുന്ന കാര്യത്തിലുള്ള അവസാന തീരുമാനം അതുവരെയും ചുമതലപ്പെട്ടവരെ ഔപചാരികമായി അറിയിച്ചിരുന്നില്ല. മറ്റൊരു സഭയുമായി ഉണ്ടാക്കുന്ന ഒരു ഉടമ്പടി എന്നതിലുപരി ഒരു ആത്മീയാ ദർശനത്തിന്റെ ഉൾക്കരുത്ത് ആ പരിത്യാഗത്തിനു ണ്ടായിരുന്നു എന്ന് നാം മനസ്സിലാക്കുന്നു.

മലങ്കരയിലെ പ്രക്ഷുബ്ധമായ സഭാന്തരീക്ഷം തന്നെ അസ്വസ്ഥനാക്കുന്നു എന്ന് മാർ ഈവാനിയോസ് തിരുമേനി അതിനിടയിൽ തന്നെ പലവേദികളിൽ വ്യക്തമാക്കിയിരുന്ന താണ്. പുലിക്കോട്ടിൽ ദിവന്നാസിയോസ് തിരുമേനിയുടെ കാലത്ത്, 1879 ൽ, സഭാസ്വത്തിന്റെ അവകാശം സ്ഥാപിക്കാ നായി തോമസ് മാർ അത്തനാസിയോസുമായി വ്യവഹാര ങ്ങൾ ആരംഭിച്ചതുമുതൽ, സഭയുടെ ആന്തരിക ജീവിതത്തെ അപകടപ്പെടുത്തുന്ന ഒന്നായി നിയമയുദ്ധങ്ങൾ മാറിയിരുന്നു. അതിലും എത്രയോ ആഴത്തിൽ പതിഞ്ഞി രുന്ന മുറിവാണ് സഭയ്ക്ക് കാലാകാലങ്ങളിൽ നേതൃത്വം നൽകിയ പിതാക്കന്മാർക്ക് ശരിയായ പട്ടമില്ല എന്ന അധിക്ഷേപം. മാർതോമ്മാ ഒന്നു മുതൽ വലിയ മാർ ദിവന്നാസിയോസ് വരെ (1808-ൽ ദിവംഗതനായി) ഈ അധിക്ഷേപമേറ്റു ജീവിച്ചു. അബ്ദുള്ള പാത്രിയാർക്കീസ് 1911 ൽ വട്ടശ്ശേരിൽ തിരുമേനിയെ മുടക്കിയതുമുതൽ ആ അധിക്ഷേപം അന്നു നിലവിലുള്ള സഭാനേതൃത്വത്തെയും പിന്തുടരുകയാണ്. 1925 ൽ അധികാരമേറ്റ ബസേലിയോസ് ഗീവർഗ്ഗീസ് കാതോലിക്കാ ബാവാ നേരിട്ട് പട്ടം കൊടുത്തവരെ വീണ്ടും കൈവെയ്പ് നൽകിയല്ലാതെ പള്ളികളിൽ കയറ്റുകയില്ലായിരുന്നു പാത്രിയർക്കീസ് പക്ഷം. ഇതിലുള്ള ഹൃദയവേദന മാർ ഈവാനിയോസ് തിരുമേനി 1926 ൽ എഴുതിയ ഒരു കത്തിൽ പങ്കുവെയ്ക്കുന്നുണ്ട്.

കലഹത്തിന്റെ ഈ അന്തരീക്ഷം സഭയിൽ ആദ്ധ്യാത്മീക പ്രതിസന്ധി ഉണ്ടാക്കിയെന്ന തിരിച്ചറിവിലാണ് സെറാമ്പൂർ വാസം തെരഞ്ഞെടുത്തതെന്ന് ഗിരിദീപത്തിൽ സൂചിപ്പിക്കുന്നുണ്ട്. സഭാരാഷ്ട്രീയം അധികം ചർച്ച ചെയ്യാതിരിക്കാൻ അത്യധികം ശ്രദ്ധിച്ചിട്ടുള്ള ആ ഗ്രന്ഥത്തിൽ സംക്ഷിപ്തമായി പറഞ്ഞാൽ സമുദായ ശരീരമാകവെ കീറിയും വൃണപ്പെട്ടുമിരിക്കിയത്രേ (ഗിരിദീപം 47) എന്ന് തിരുമേനി എഴുതുന്നു. ഈ യുദ്ധങ്ങളിൽ നിന്നും മുറിവുകളിൽ നിന്നും അകന്ന ഒരു സഭാജീവിതം സാധ്യമാകമെന്ന് വിചാരിച്ചു തന്നെ ആണ് സെറാമ്പൂരിൽ വച്ച് ബഥനി സ്ഥാപിക്കണം എന്ന് തീരുമാനിക്കാൻ ഇടയായത് എന്ന് തിരുമേനി പിൽക്കാ ലത്ത് വ്യക്തമാക്കുന്നുണ്ട്. കഴിഞ്ഞ പല തലമുറകളായി മലങ്കര സുറിയാനി സഭ വഴക്കിലും വ്യവഹാരത്തിലുമാണ് കഴിഞ്ഞുകൂടിയതെന്നും ഇപ്പോഴും ആ സ്ഥിതിയിൽ കിടക്കുന്നുവെന്നും അത് ഭേദപ്പെടുത്തുവാൻ ഭാവികാലത്ത് എളുപ്പമില്ലെന്നും നമുക്ക് തോന്നി. അതിനാൽ സാമൂദായിക മായ ഏത് തരം വഴക്കിലും വ്യവഹാരത്തിലും ഉൾപ്പെടാ തിരിക്കത്തക്കവണ്ണവും അവയുടെ ഫലങ്ങൾ ബാധിക്കാത്ത വിധത്തിലും ആശ്രമം സ്ഥാപിക്കണമെന്നും ആശ്രമത്തിനും തൽ സംബന്ധമായ സ്ഥാപനങ്ങൾക്കും ബഥനി എന്ന് നാമകരണം ചെയ്യണമെന്നും നാം സെറാമ്പൂർ വച്ച് പത്തുപതിന്നാലു സംവൽസരങ്ങൾക്കു മുൻപേ തന്നെ തീർച്ചപ്പെടുത്തി. (ബഥനി യോഗത്തിൽ ചെയ്ത പ്രസംഗം: വിശ്വാസ ധോരണി,127)

കലഹ കലുഷിതമായ ഒരു സഭയിൽ നിന്ന് ഉൾപ്പോരു കൾക്കും ഉച്ചനീചത്വങ്ങൾക്കും ഇടമില്ലാത്ത ഒരു ജീവിത വീക്ഷണത്തിലേക്ക് കുറച്ചുപേർ ചേർന്നു നടത്തിയ പ്രതീകാത്മകമായ പരിവർത്തനമായി ബഥനി. ആന്തരിക മായ സാർവ്വത്രികതയിലേക്കുള്ള കാൽവയ്പ്. സന്യാസ ഭവനങ്ങളുടെ രൂപീകരണത്തിനും പരിപാലനത്തിനു മുതകുന്ന തരത്തിൽ വിവിധ സഭാ പാരമ്പര്യങ്ങളെക്കുറിച്ച് ആഴത്തിൽ പഠിക്കുന്നതിനും ആംഗ്ലിക്കൻ സഭയിൽ നിന്നുള്ള കത്തോലിക്കാ പുനരൈക്യത്തിന്റെ ഈറ്റില്ലമായ

ഓക്സ്ഫോഡ് മിഷൻ മൂവ്മെന്റിനെ അടുത്തുനിന്ന് മനസിലാക്കാനും പിതാവിനു സാധിച്ചിരുന്നു. ഈ അനുഭവങ്ങളുടെ ഉൾച്ചൂടിൽ നിന്നാണ് മെത്രാഭിഷേകാനന്തരം (1925) നടത്തിയ പ്രസംഗത്തിലെ ഈ വാക്കുകൾ ഉണ്ടാകുന്നത്. ഇപ്പോൾ ക്രിസ്തീയ സഭാ നേതാക്കൻമാരുടെ അന്തഃരംഗത്തിൽ പ്രതിഷ്ടാപിതമായിരിക്കുന്ന ആഗ്രഹം ക്രിസ്തീയ സഭയുടെ പുനരൈക്യം കഴിയുന്നത്ര എളുപ്പത്തിൽ സാധിക്കണമെന്നുള്ളതാണ്. റോമൻ കാത്തോലിക്കാസഭയും യൗനായസഭയും (Greek Church) ആംഗ്ലിയാ സഭയും ശേഷമുള്ള ചെറിയസഭകൾ മിക്കതും പുനരൈക്യത്തിനായി ആഗ്രഹിക്കുകയും പുനരൈക്യത്തിനു പ്രതിബന്ധമായി നിൽക്കുന്ന കാര്യങ്ങളെ സംബന്ധിച്ചുള്ള നിർബന്ധം സാരാംശസത്യത്തിന് ഭംഗം വരുത്താതെ നിവൃത്തിയുള്ളിടത്തോളം ഒഴിവുവച്ച് അന്യോന്യം വിട്ടുവീഴ്ച ചെയ്ത് പുനരൈക്യ പന്ഥാവ് സുഗമമാക്കിത്തീർക്കുകയും ചെയ്യുന്നതിന് ആഗ്രഹിക്കുകയും ശ്രമിക്കുകയും ചെയ്യുന്നുണ്ട് (വിശ്വധോരണി, 71). ഈ ഐക്യത്തിന്റെ ആധാരം സാമുദായികമോ രാഷ്ട്രീയമോ അല്ല എന്നും പ്രത്യുത ലോകരക്ഷകനായ മിശിഹാ തന്റെ ശിഷ്യഗണം ദൈവികമായ ഐക്യത്തിൽ ആയിരിക്കണം എന്ന് ആഗ്രഹിച്ചുകൊണ്ട് ഉച്ചരിച്ച പ്രാർത്ഥനയാണെന്ന് പിതാവ് ഇവിടെ വ്യക്തമാക്കുന്നുണ്ട്.

ക്രിസ്തു സഭയുടെ ആദിമവും ദൈവികവുമായ ഐക്യത്തെ ആദർശമായി കാണുന്നതുകൊണ്ട് സഭകളുടെ ഐക്യത്തെ കേവലം യോജിപ്പിനുള്ള (union) ശ്രമമായി കാണാനാവില്ല. അത് പുനരൈക്യമാണ് (reunion). ഐക്യം ആരും പുതുതായി ഉണ്ടാക്കുന്നതല്ല, ആദിയിലേ ഉണ്ടായിരുന്നതാണ്, ദൈവദത്തവുമാണ്. മാനുഷികമായ കലഹങ്ങളിൽ നിന്ന് ആദിമ ചൈതന്യത്തിലേക്കുള്ള മടക്കമാണ് പുനരൈക്യം.

ഇൻഡ്യയിലെ സഭയെ സംബന്ധിച്ചിടത്തോളം ഈ ഐക്യം ചരിത്രപരവും സാമൂഹ്യവുമായ ഒരു സത്യമായി നിലനിന്നിരുന്നു, ഏതാനും ചില നൂറ്റാണ്ടുമുൻപ് വരെ. പോർച്ചുഗീസ് ആധിപത്യത്തിനെതിരെ 1653 ൽ ഉണ്ടായ കൂനൻകുരിശുസത്യത്തോടെയാണ് കേരള ക്രൈസ്തവ സമൂഹം വിഭജിതമായതെന്നും അതിനു മുൻപ് സാർവ്വത്രികമായ കൂട്ടായ്മയിലേക്ക് തുറന്ന ഒരു സമൂഹമായിരുന്നു ഇവിടെ ഉണ്ടായിരുന്നതെന്നും ചരിത്ര വിശാരദൻ കൂടിയായ തിരുമേനി പലയിടങ്ങളിൽ വാദിക്കുന്നുണ്ട്. (ഇതിനെക്കുറിച്ച് വിശദാംശങ്ങൾ അടുത്ത പ്രാവിശ്യം എഴുതാം). ആ കൂട്ടായ്മയിലേക്ക് തിരികെപ്പോകുന്ന നാളുകളാണ് മെത്രാഭിഷേകത്തിനു ശേഷം നടത്തിയ പ്രസംഗത്തിൽ തിരുമേനി സ്വപ്നം കാണുന്നത്. മലങ്കര സഭയിലുണ്ടായിട്ടുള്ള ഭിന്നത അവസാനിപ്പിക്കുകയും കാതോലികമായ അടിസ്ഥാനത്തിൻമേൽ മാർത്തോമ്മാ സഭയുമായുള്ള പുനരൈക്യം സ്ഥാപിക്കുകയും ചെയ്യുന്നതുകൊണ്ടുമാത്രം നാം തൃപ്തിപ്പെട്ടുകൂടാ. കേരളീയ സുറിയാനിക്കാരിൽ ഭൂരിപക്ഷം ജനങ്ങൾ സർവ്വലോക വ്യാപകത്വമുള്ള റോമൻ കത്തോലിക്കാ സഭയിൽ ഉൾപ്പെട്ടുനിൽക്കുന്നവരാണ്. ഇവരും നമ്മുടെ അസ്ഥിയിൽ നിന്ന് അസ്ഥിയും മാംസത്തിൽനിന്ന് മാംസവും ആകുന്നു. പഴയകൂറ്റുകാർ എന്നു പറഞ്ഞുവരുന്ന ഈ വലിയ ജനസമുദായവും പുത്തൻകൂറ്റുകാർ എന്നു പറഞ്ഞുവരുന്ന ശേഷമുള്ള സുറിയാനിക്കാരും തമ്മിൽ ഐക്യം ഉണ്ടാകുക എന്നത് ഏറ്റവും ആവശ്യമാണ്. (വിശ്വാസധോരണി, 70-71).

കത്തോലിക്കാ സഭയിലേക്ക് ചേരുന്നതിനു പുനരൈക്യം എന്ന് പറയേണ്ടതില്ലന്നും പുതിയ റീത്തിനു അനുവാദം വാങ്ങി റോമാസഭയിൽ ചേരുകയാണന്നും വട്ടശ്ശേരിൽ മാർ ദിവാന്നാസിയോസ് തിരുമേനി കുറ്റപ്പെടുത്തിയപ്പോഴും (ഇഞ്ചക്കലോടി, 369) പുനരൈക്യം എന്ന പദപ്രയോഗം മാർ ഈവാനിയോസ് പിതാവ് ആവർത്തിക്കുന്നത് സ്വന്തം സഭയുടെ ചരിത്രപരമായ ആദിമ ഐക്യത്തെക്കുറിച്ചുള്ള ബോധ്യത്തിൽ നിന്നാണ്.

കേരള സഭയിൽ പതിനഞ്ചുനൂറ്റാണ്ട് നിലനിന്നിരുന്ന ഐക്യത്തിലേക്ക് തിരികെ പോകുന്നതിലേക്കുള്ള കാൽവയ്പായിട്ടാണ് 1930 ലെ പുനരൈക്യത്തെ പിതാവ് വിഭാവനം ചെയ്യുന്നത്. ജീവിത സായാഹ്നത്തിലും ഈ ആദിമ സഭാജീവിതം ഒരു സ്വപ്നം പോലെ അദ്ദേഹം സൂക്ഷിച്ചിരുന്നു എന്നത് വ്യക്തമാണ്. സഭാചരിത്രത്തിലും കേരളസഭയുടെ നൈയാമികവും സാംസ്കാരികവുമായ വ്യക്തിത്വത്തിലും അഗാധപാണ്ഡിത്യമുണ്ടായിരുന്ന പ്ലാസിഡ് പൊടിപാറ സി.എം.ഐ മലങ്കര സഭയുടെ സുഹൃത്തും പിതാവിന്റെ ഉപദേശകനും ആയിരുന്നു. 1953 ൽ പ്ലാസിഡ് അച്ചനെ കാണുമ്പോൾ തിരുമേനി ഇപ്രകാരം പറഞ്ഞു. പ്ലാസിഡച്ചാ, ഉദയം പേരൂർ സുന്നഹദോസ് ആരാധനക്രമത്തിൽ വരുത്തിയ വൈകൃതങ്ങൾ മാറ്റി നമ്മുടെ പിതാക്കന്മാരുടെ പുരാതന റീത്തിലേക്ക് നിങ്ങൾ പോകുക. ഞാനും എന്റെ വൈദികരും ജനങ്ങളും നിങ്ങളോടൊപ്പം ഉണ്ടായിരിക്കും (നങ്ങച്ചിവീട്ടിൽ, 669). ഈ ഐക്യം കാലക്രമത്തിൽ പുത്തൻകൂർ സമുദായം ആർജ്ജിച്ച ആരാധന ക്രമപരവും സഭാഭരണപരവുമായ സ്വതന്ത്ര വ്യക്തിത്വത്തെ നിഹനിക്കുന്ന ഒന്നായിരുന്നില്ല എന്ന് പിതാവിന്റെ മറ്റു പ്രസംഗങ്ങളിലും നിന്ന് നമുക്കു മനസ്സിലാവും. ഇതെക്കുറിച്ച് കൂടുതൽ അടുത്ത മാസം എഴുതാം. *(തുടരും.)*

**ഗ്രന്ഥസൂചി**


1. ഇഞ്ചക്കലോടി: തോമസ് ഇഞ്ചക്കലോടി, ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ്. 2012 എഡിഷൻ
2. വിശ്വാസധോരണി: തോമസ് മാർ അന്തോണിയോസ്, എഡിറ്റർ, വിശ്വാസധോരണി: ദൈവദാസൻ ആർച്ച് ബിഷപ്പ് ബനഡിക്ട് മാർ ഈവാനിയോസ് മെത്രാപ്പൊലീത്തായുടെ ശ്രദ്ധേയമായ പ്രസംഗങ്ങൾ, 2010 എഡിഷൻ
3. ഗിരിദീപം: മാർ ഈവാനിയോസ്, ഗിരിദീപം, 2012 എഡിഷൻ
4. നങ്ങച്ചിവീട്ടിൽ: എൻ എ തോമസ് നങ്ങച്ചിവീട്ടിൽ, ഏഷ്യയിലെ മാർത്തോമ്മാ സഭകൾ, 1985 എഡിഷൻ




# വികാരങ്ങളുടെ വിശുദ്ധീകരണം

**ഫാ. സാമുവൽ തുണ്ടിയിൽ**

പ്രസാധകർ

**കാർമ്മൽ ഇന്റർനാഷണൽ പബ്ലിഷിംഗ് ഹൗസ്**

പുറങ്ങൾ **224** വില **135**

ആകർഷകമായ ക്രൈസ്തവ വ്യക്തിത്വത്തിന് അനിവാര്യമാണ് ഹൃദയശുദ്ധീകരണം. പക്ഷേ ഈ ആകർഷകത്വം പൊതുവേ കരഗതമാകാതെ പോകുന്നത് ദുഷ്ചിന്തകളും ദുർവ്വികാര ദുഷ്ടൻമാരും വന്നു ഭരിക്കുന്നതുകൊണ്ടാണ്. കോപം, ഭയം, വിദ്വേഷം, അസൂയ, അഹങ്കാരം, അത്യാഗ്രഹം, ധൂർത്ത്, മദ്യാസക്തി, ജഡതൃഷ്ണ, സ്വവർഗ്ഗരതി, നാവിന്റെ ദുരുപയോഗം, ആത്മഹത്യാപ്രവണത, വിഷാദം, ഉത്ക്കണ്ഠ തുടങ്ങിയ വിഷഭാവങ്ങളെ അതിജീവിക്കത്തക്ക തരത്തിൽ ദൈവാത്മപുണ്യങ്ങൾ ആധിപത്യം പുലർത്തണം. അതിനൊരു വഴിയേയുള്ളൂ; ദൈവവചന സ്വീകാര്യത. മേൽപ്പറഞ്ഞ പതിന്നാലു ദോഷഭാവങ്ങൾക്ക് ഫാ. സാമുവൽ തുണ്ടിയിൽ ഒരു ആത്മീയ ഭിഷഗ്വരന്റെ പ്രമാണികതയോടെ തിരുവചനങ്ങളുടെ അടിസ്ഥാനത്തിലും മനഃശാസ്ത്ര സമീപനത്താലും മറുമരുന്ന് കുറിച്ചുതരികയാണ്, വികാരങ്ങളുടെ വിശുദ്ധീകരണം എന്ന കൃതിയിലൂടെ. പ്രസിദ്ധീകരിച്ച് ഒരു മാസം തികയും മുൻപേ കോപ്പികൾ ഏതാണ്ടു മുഴുവനായും വിറ്റഴിക്കപ്പെട്ടിരിക്കുന്നു എന്നത് ഇതിന്റെ സ്വീകാര്യത വെളിവാക്കുന്നു.

അനുവാചക മനസ്സുകളോട് നേരിട്ടു സംവദിക്കുന്ന ഒരു കുമ്പസാരക്കാരന്റെ ആർദ്ര ഭാഷണശൈലിയാണ് ഹൃദയ ശുദ്ധീകരണ മാർഗ്ഗങ്ങൾ അച്ചൻ നിർദ്ദേശിച്ചു തരുന്നത്. പ്രായാധിക്യത്തിന്റെയും രോഗപീഡകളുടെയും അവസ്ഥാന്തരത്തിലായിട്ടും ഇത്ര ജാജ്ജ്വല്യമാനമായ ശുദ്ധാക്ഷരങ്ങളുടെ വെൺലിഖിതങ്ങൾ കാലത്തിന്റെ ബ്ലാക് ബോർഡിൽ എഴുതി സമർപ്പിക്കുവാൻ അദ്ദേഹത്തിന് പരിശുദ്ധാത്മാവിന്റെ പ്രബോധക ശക്തി സഹായകമായിട്ടുണ്ടന്ന് ഏതൊരു അനുവാചകനും അനുഭവ്യമാകുക തന്നെ ചെയ്യും

**പീറ്റർ സി. ഏബ്രഹാം**

---

# കാനോനിക പഠനങ്ങൾ

തൈശ്ശേരി

ബഹുമാനപ്പെട്ട തോമസ് കുഴിനാപ്പുറത്തച്ചൻ എഴുതിയ കാനോനിക പഠനങ്ങൾ വായിക്കാൻ സംഗതിയാക്കിയത് ഒരു മഹാഭാഗ്യമായി കരുതുകയാണ്. യഥാർത്ഥത്തിൽ നിയമം എന്താണന്നും, നിയമം എന്തിനാണന്നും, സഭയിൽ നിയമങ്ങളുടെ പ്രസക്തി എന്താണന്നും ശരിക്കും മനസ്സിലാക്കണമെങ്കിൽ ഈ ഗ്രന്ഥം വായിക്കുക തന്നെ വേണം. നിയമങ്ങളിൽ നിന്നും നിയന്ത്രണങ്ങളിൽ നിന്നും ഒഴിഞ്ഞുമാറാനോ അവയെ ധിക്കരിക്കാനോ ഉള്ള പ്രവണത കൂടിക്കൂടി വരുന്ന ഒരു കാലഘട്ടത്തിലാണല്ലോ നാം ജീവിക്കുന്നത്. സഭയിലും സംഭവിക്കുന്നത് അതുതന്നെയാണ്. അതുകൊണ്ടാണല്ലോ പുരോഹിതരോ, അപ്പസ്തോലിക പിന്തുടർച്ചയോ ഇല്ലാത്ത കൂട്ടായ്മകളിലേക്ക് അശിക്ഷിതരായ ജനങ്ങൾ പാഞ്ഞടുക്കുന്നത്. യഥാർത്ഥത്തിൽ നിയമം അനുസരിക്കുക വഴി നാം ചെയ്യുന്നത് മറ്റുള്ളവരുടെ അവകാശത്തെ അംഗീകരിക്കുകയും, ആദരിക്കുകയും, മാനിക്കുകയും ആണ്. ഈ പശ്ചാത്തലത്തിൽ സഭാ നിയമങ്ങൾ എന്താണ്, എന്തിനാണ് എന്നതിനെപ്പറ്റി ഗഹനമായ ഒരു അന്വേഷണവും ആഴത്തിലുള്ള പഠനവും നടത്തുകയാണ് ബഹുമാനപ്പെട്ട കുഴിനാപ്പുറത്തച്ചൻ ഈ ഗ്രന്ഥരചന വഴി ചെയ്തിരിക്കുന്നത്.

പത്തുശീർഷകങ്ങളിൽപത്ത് അദ്ധ്യാങ്ങളിലൂടെയാണ് ഈ ചെറുഗ്രന്ഥംഎഴുതപ്പെട്ടിരിക്കുന്നത്. സഭ എന്നു പറഞ്ഞാൽ,ദൈവജനം എന്നാണ് അർത്ഥം. ആ ദൈവജനസമൂഹത്തെ വിശ്വാസത്തിൽ സംരക്ഷിക്കാനും, പരിശീലിപ്പിക്കാനും, പരിപാലിക്കാനുമായി ചമച്ചിട്ടുള്ള രക്ഷാകവചമാണ് സഭാനിയമങ്ങൾ.

അത് രക്ഷയിലേക്കുള്ള ചൂണ്ടുപലകയാണ്. നിത്യരക്ഷ എല്ലാ ദൈവമക്കൾക്കും അവകാശപ്പെട്ടതാണ്. അത് എല്ലാവർക്കും ലഭ്യമാകണം. അതാണ് ദൈവഹിതം. അത് യാഥാർത്ഥ്യമാക്കാൻ വേണ്ടിയാണ് ദൈവം മനുഷ്യനായി അവതരിച്ച് ഇഹലോകത്തിൽ ജീവിച്ചത്. കുരിശുമരണം കൈവരിച്ച്, ഉത്ഥാനം ചെയ്ത്, സ്വർഗ്ഗാരോഹണം ചെയ്തത്. തദ്വാരാ സാർവ്വത്രിക രക്ഷ മനുഷ്യകുലത്തിന് അനുഭവവേദ്യമായിത്തീരുന്നു. ഈ തുടരനുഭവം ലോകാവസാനം വരെ ആവശ്യമാണ്. അതിനുവേണ്ടി സ്ഥാപിതമായതാണ് സഭയും സഭാനിയമങ്ങളും. ദൈവജനമെന്ന നിലയ്ക്ക് സഭയുടെ അസ്ഥിത്വത്തിനും നിലനിൽപ്പിനും ഇത് അത്യന്താപേക്ഷിതമാണ്.

സഭാനിയമങ്ങൾ സഭയുടെ മക്കളിലേക്ക് മാത്രം നാം പരിമിതപ്പെടുത്തരുത്. അത് നമുക്കു ചുറ്റും ജീവിക്കുന്ന നാനാ ജാതി മതസ്ഥരുടെയും, കുചേല-കുബേര ഭേദമില്ലാതെ എല്ലാ മനുഷ്യരാശിയുടെയും നന്മയ്ക്കും അഭിവൃദ്ധിക്കും സുസ്ഥിരയ്ക്കും വേണ്ടി പ്രയോജനപ്പെടുത്തണം. അതാണ് ദൈവഹിതം. അപ്പോൾ മാത്രമെ അങ്ങയുടെ രാജ്യം വരണമേ അങ്ങയുടെ തിരുമനസ്സ് സ്വർഗ്ഗത്തിലേപ്പോലെ ഭൂമിയിലും സംഭവിക്കണമേ എന്നുള്ള കർത്തൃ പ്രാർത്ഥന യാഥാർത്ഥ്യമാകൂ.

ദൈവ ശാസ്ത്രവും നിയമപാരസ്പര്യവുമാണ് രണ്ടാമത്തെ അദ്ധ്യായത്തിൽ പ്രതിപാദിക്കുന്നത്. ദൈവത്തെക്കുറിച്ചും അവിടുത്തെ ചിത്തവൃത്തികളെ കുറിച്ചും മനുഷ്യൻ സമ്പാദിക്കുന്ന ജ്ഞാനത്തിന്റെ ആകെ തുകയാണ് ദൈവശാസ്ത്രം. സഭ ഒരു സജീവ സമൂഹമാണ്. അതുകൊണ്ട് അതിനു വളർച്ചയുണ്ട്, വികാസമുണ്ട്. വളർച്ചയ്ക്കും വികാസത്തിനും കൂടുതൽ കൂടുതൽ വിജ്ഞാനവും മൂല്യങ്ങളും ആവശ്യമാണ്. ഇതൊരു പരിണാമ പ്രക്രിയയാണ്. അതു കൊണ്ടു തന്നെ നിയമവും ദൈവശാസ്ത്രവും തമ്മിൽ പരസ്പരം ബന്ധപ്പെട്ടിരിക്കുന്നു.

മൂന്നാമത്തെ അദ്ധ്യായം ബഹുമാനപ്പെട്ട തോമസ്സച്ചന്റെ ഡോക്ടറൽ പ്രബന്ധമാണ്. ഗവേഷണ നിഗമനങ്ങളായി ഏഴുകാര്യങ്ങൾ അദ്ദേഹം അവതരിപ്പിക്കുന്നു. പൗരസ്ത്യ സഭകളുടെ കാനോന സംഹിതിക്കുള്ള രക്ഷാകര സ്വഭാവം, ഈ സംഹിതക്ക് വിശുദ്ധ ഗ്രന്ഥത്തോടും പാരമ്പര്യത്തോടുമുള്ള ബന്ധം, വിശുദ്ധ കുർബ്ബാനയെക്കുറിച്ചുള്ള കാനോനിക പഠനങ്ങളും വ്യാഖ്യാനങ്ങളും, ആരാധനാക്രമത്തെക്കുറിച്ചുള്ള നടപടി ക്രമങ്ങൾ, എന്നിവയാണ് പ്രാഥമികവും പ്രധാനവുമായ നിഗമനങ്ങളെങ്കിൽ, അജപാലനപരവും, നീതിന്യായപരവുമായ ശ്രേഷ്ഠ കൃത്യങ്ങൾ നിർവഹിക്കുന്നവർക്ക് ആത്മാക്കളുടെ രക്ഷയെക്കുറിച്ച് ഉണ്ടായിരിക്കേണ്ട ഉത്തരവാദിത്വ ബോധവും, അനുരഞ്ജന കൂദാശയുടെ കാർമ്മികർക്ക് തങ്ങൾ ദൈവത്തിന്റെ അനന്തമായ കരുണയുടെ പ്രദായകരാണെന്നുള്ള ബോദ്ധ്യവും ഉള്ളവരായിരിക്കണമെന്ന ഉൽബോധനവുമാണ് തുടർന്നുള്ള ഗവേഷണ നിഗമനങ്ങൾ. ആത്യന്തികമായ നിയമങ്ങൾ കുറ്റം ചെയ്തവരുടെ മാനസാന്തരത്തിനുള്ള ഉപാധികളായിരിക്കണം.

തുടർന്നു വരുന്ന ലേഖനങ്ങൾ എല്ലാം തന്നെ പ്രൗഢവും പഠനീയവുമായ വിഷയങ്ങളാണെങ്കിൽ തന്നെയും ഒരു സാധാരണ സഭാ വിശ്വാസിയെ സംബന്ധിച്ചടത്തോളം ഗൗരവ പൂർവ്വമായി പരിഗണിക്കപ്പെടേണ്ട ഒന്നാണ് വിശ്വാസികളും വിവാഹ വിളിച്ചു ചൊല്ലലുകളും എന്ന ശീർഷകത്തിൽ എഴുതിയിരിക്കുന്ന എട്ടാം അദ്ധ്യായം. ഇത് വിവാഹത്തിന്റെ പവിത്രത എങ്ങനെ സംരക്ഷിക്കപ്പെടാം, ദമ്പതികളുടെ ക്ഷേമം എങ്ങനെ ഉറപ്പാക്കാം എന്നു വിശദീകരിക്കുന്നു. വിവാഹത്തിനുള്ള കാനോനിക തടസ്സങ്ങൾ എന്തെല്ലാമാണ് എന്നുള്ളത് ഒരു സാധാരണ സഭാംഗത്തിന് ഇന്നും അജ്ഞാതമാണ്. ഈ അജ്ഞത വിവാഹനന്തര കാലത്ത് ചിലപ്പെഴെങ്കിലും, ചിലർക്കെങ്കിലും ചില പാളിച്ചകൾക്ക് കാരണമായിട്ടുണ്ട്. ഇതൊഴിവാക്കുന്നതിനായി യുക്തമായ വേദികളിൽ ഈ പ്രബന്ധം ചർച്ച ചെയ്യപ്പെടുകയും പഠനവിഷയമാക്കുകയും ചെയ്യുന്നത് കുടുംബ ഭദ്രതയ്ക്ക് ഉപകാരപ്രദമായിരിക്കുമെന്ന് വിശ്വസിക്കുന്നു.

അവസാനമായി ഒരു കാര്യം പറഞ്ഞുകൊള്ളട്ടെ. ഇമ്മാതിരിയുള്ള വേദശാസ്ത്ര പ്രബന്ധങ്ങൾ തത്വജ്ഞാനികളോ, വൈദികരോ, മറ്റുന്നതരോ മാത്രം അറിഞ്ഞിരിക്കേണ്ട കാര്യമല്ല. ഇത് എല്ലാ സാധാരണ ജനങ്ങൾക്കും അനുഭവവേദ്യമാകണം. കാരണം ഇത് ജീവിതസ്പർശിയാണ്. ഏതായാലും അനുവാചകരുടെ മനസ്സിലേക്ക് കുറെ നല്ല ചിന്തകൾ കടത്തിവിടാൻ ബഹുമാനപ്പെട്ട കുഴിനാപ്പുറത്തച്ചന്റെ ഈ ചെറുഗ്രന്ഥത്തിന് കഴിയും എന്നുള്ളത് ആക്ഷേപരഹിതമായ ഒരു സത്യമാണ്. തുടർന്നും നല്ല നല്ല രചനകൾ അച്ചന്റെ തൂലികയിൽ നിന്നും പിറവിയെടുക്കട്ടെയെന്ന് ആഗ്രഹിക്കുന്നു, ആശംസിക്കുന്നു.



